രക്തക്കറപുരണ്ട ഓർമ്മകളിലൂടെ

# ഗോവയിലെ വിസ്താരം

## ( INQUISITION IN GOA )





ശ്രീകേഷ് പുതുവാശ്ശേരി



2015

**RAKTHAKKARAPURANDA ORMAKALILUTE**

# GOAYILE VISTHAARAM

(INQUISITION IN GOA)

BY

**SREEKESH PUTHUVASSERY**

First online published version

March-2015

Blog address:

http://sreekeshputhuvassery.wordpress.com

For Scribd version

Search: Inquisition in goa Malayalam

Free edition (download from above sites)

सत्यमेव जयते !

# സമർപ്പണം

രക്തക്കറപുരണ്ട ഓർമ്മകളിലൂടെ ഗോവയിലെ വിസ്താരം എന്ന ഈ പുസ്തകം പുണ്യപാവനമായ ഭാരതവർഷത്തിൽ പിറക്കാൻ കഴിഞ്ഞതിന്റെയും അതിന്റെ പൈതൃകമായ സനാതന ധർമ്മത്തെ കുറച്ചെങ്കിലും അറിയാൻ കഴിഞ്ഞതിന്റെയും നന്ദി സൂചകമായി ഭാരതാംബയ്ക്കും ഈ പുസ്തകത്തിന്റെ രചനക്കായി എന്നെ മാനസീകമായി എല്ലാവിധ പിന്തുണയും നൽകിയ എന്റെ പ്രിയപത്നിക്കും,എന്റെ കർമ്മങ്ങളിൽ എന്നെന്നും എന്റെ കൂടെനിന്ന എന്റെ മാതാവിനും സഹോദരനും ഈ ജന്മഭൂമിയെയും അതിന്റെ സംസ്കാരത്തെയും സ്നേഹിക്കുന്ന ഓരോ ഭാരതീയനും വേണ്ടി  സമർപ്പിക്കുന്നു.

# ഉള്ളടക്കം

# അവതാരിക

മാതൃഭൂമിയുടെ സംസ്കാരത്തിൽ ജീവിച്ചതിന്റെ പേരിൽ അതിക്രൂരവും പൈശാശ്ചികവുമായി പീഢിപ്പിക്കപ്പെട്ടി ട്ടും കഠിനമായ വേദനകളനുഭവിച്ചിട്ടും അവസാനശ്വാസം വരെ ആസനാതനധർമ്മത്തിന്റെ കാവലാളുകളായിരുന്നു മരിച്ച ഗോവയിലെ പൂർവ്വികരായ പാവപ്പെട്ട ജനങ്ങളുടെ ഓർമ്മക്കുമുന്നിൽ ആദ്യമായി എന്റെ ഹൃദയം നിറഞ്ഞ ആദരാജ്ഞജലികൾ അർപ്പിച്ചുകൊള്ളട്ടെ. രക്തക്കറപുരണ്ട ഓർമ്മകളിലൂടെ ഗോവയിലെ വിസ്താരം എന്ന ഗ്രന്ഥം അവലംബത്തിൽ കൊടുത്തിരിക്കുന്ന പുസ്തകങ്ങളെ യും ബ്ലോഗുകളെയും അടിസ്ഥാനപ്പെടുത്തിയുള്ളതാ കുന്നു. സത്യത്തിൽ ഒരു ലേഖനമായി ഉദ്ദേശിച്ചാ യിരുന്നു എഴുതി തുടങ്ങിയതെങ്കിലും പ്രസ്തുത വിഷയ ത്തെക്കുറിച്ച് കൂടുതൽ അറിയണമെന്നു തോന്നിയതു കൊണ്ടാണ് വിഷയം വിശാലമായിത്തീർന്നത് ; എങ്കിലും തൽക്കാലം ഇത്രയുംഅവതരിപ്പിച്ചുകൊണ്ട് നിർത്തുന്നു. ഈ ഗ്രന്ഥത്തെക്കുറിച്ച് പറയുമ്പോൾ ആദ്യം സ്വാർത്ഥ മായ രാഷ്ട്രീയ, സാമ്പത്തീക താൽപര്യത്തിനുവേണ്ടി ചരിത്രത്തെവളച്ചൊടിച്ച് വികലവും വികൃതവുമാക്കിത്തീ ർത്തുകൊണ്ട് സത്യത്തെ മറച്ചുവച്ച എല്ലാവരുടെയും നേരെ പുച്ഛം വാരിവിതറികൊണ്ട് തന്നെ തുടങ്ങട്ടെ. ചരിത്രസത്യത്തെ അതിന്റെ തനതായരീതിയിൽ പഠിക്കേ ണ്ടതിനുപകരം ഇന്ന് ചരിത്രവിദ്യാർഥികൾ നുണക്കഥ

കൾ പഠിക്കുന്നു. അതിന് കൂട്ടുനിൽക്കുന്ന അധികാര വർഗ്ഗം എത്ര അധപ്പതിച്ചുകഴിഞ്ഞു എന്ന് ഏതൊരു കൊച്ചുകുട്ടിക്കും ചരിത്രത്തിലൂടെ കടന്നുപോകുമ്പോൾ നേരിനെ നേരായിത്തന്നെ യുക്തിസഹജമായി ദർശി യ്ക്കുമ്പോൾ മനസ്സിലാക്കാൻ കഴിയും. ഇന്നത്തെ തലമുറയ്ക്കുകിട്ടിയ മഹത്തായ അനുഗ്രഹമാണ് ഇന്റർ നെറ്റ്. അധർമ്മം അതിന്റെ പാരതമ്യതയിലെത്തുമ്പോൾ ഭഗവത്ചൈതന്യം അതിന് പരിഹാരം കാണും എന്നതു പോലെയാണ് ഇന്ന് നമുക്കുകിട്ടിയ ഈവിവരസാങ്കേ തികവിദ്യ. പൊയ്മുഖങ്ങളും സ്വാർഥതാൽപര്യങ്ങളുമു ള്ള മാധ്യമങ്ങൾ നുമുക്കുചുറ്റും പുകമറ സൃഷ്ടിക്കുന്ന ഇക്കാലത്ത് സത്യങ്ങളറിയാൻ ഇനി നമുക്ക് ഈ മാർഗം മാത്രമേ ഉള്ളൂ.ഗോവയുടെ ചരിത്രം ഗുപ്തമായതല്ല. എന്നാൽ ചരിത്രം അന്വേഷിച്ച് അലയുന്ന ഒരുവനു മാത്രമേ ഏതൊരുചരിത്രവും കിട്ടുകയുള്ളു എന്നതാണ് സ്ഥിതി. കാരണം, ചരിത്രങ്ങളുടെ പിന്നാമ്പുറങ്ങൾ പലർക്കും അസ്വസ്തത ഉണ്ടാക്കുന്നതിനാൽ പ്രതേകിച്ച് മലയാളത്തിൽ സത്യമായ ചരിത്രങ്ങളുടെ വിവർത്തന ങ്ങൾ കുറവാണ്. അത് പലസമുദായങ്ങളുടെയും വ്യക്തി കളുടെയും പൊയ്മുഖങ്ങൾ അറുത്തിടുന്നു എന്നതു തന്നെയാണ് കാരണം. കഴിയാവുന്ന വിധത്തിൽ ഗോവ യുടെ ചരിത്രം ചുരുക്കി ഞാൻ ഇവിടെ വിവരിച്ചിട്ടുണ്ട്. തെറ്റുകുറ്റങ്ങളുണ്ടെങ്കിൽ റെഫറൻസ് അടക്കം ബ്ലോഗ് അഡ്രസ്സിൽ അറിയിക്കുക. തിരുത്തുന്നതാണ്.

ശ്രീകേഷ് പുതുവാശ്ശേരി

അദ്ധ്യായം: ഒന്ന്

# ഓർമ്മകളുടെ ഏടുകളിൽ

**ഗോവ**; യാത്രീകരുടെ പറുദീസ എന്നറിയപ്പെടുന്ന ഈ കൊച്ചു സുന്ദരമായ സംസ്ഥാനത്തിന്റെ പേരുകേൾക്കുമ്പോൾ നമ്മുടെ മനസ്സിലേക്ക് ആദ്യം ഓടിയെത്തുന്ന ചിന്തയെന്താണ്?. ഗോവയിലെ നീലനിറമുള്ള സുന്ദരമായ കടൽത്തീരങ്ങളണോ?. കൊങ്കണി ഭാഷയുടെ മാധുര്യത്തിൽ കാതുകളെ കുളിരണിയിക്കുന്ന ഗോവൻ സംഗീതമാണോ? അതുമല്ലെങ്കിൽ പറങ്കിമാങ്ങ വാറ്റിയെടുത്തുണ്ടാക്കുന്ന പ്രാദേശിക മദ്യമായ ഫെന്നിയുണ്ടാക്കുന്ന ഉന്മാദമാണോ? എന്തുതന്നെയായാലും ആ ഓർമ്മകൾക്കെല്ലാം ഒരു മാധുര്യമുണ്ടാകും അത് തീർച്ച!. ഇന്ന് ഇൻഡ്യക്ക് വിനോദ



ഉസ്ഗാലിമാളിലെ ശിലാലിഖിതങ്ങൾ

സഞ്ചാരത്തിൽ എറ്റവും കൂടുതൽ വിദേശനാണ്യം നേടിത്തരുന്ന സംസ്ഥാനമാണ് ഗോവ. ഇതെല്ലാം പ്രശാന്ത സുന്ദരമായ ഇന്നത്തെ ഗോവയുടെ അവസ്ഥ. എന്നാൽ രണ്ടരശതബ്ദം മുന്നേവരെയുള്ള ഗോവ ഇങ്ങനെ ആയിരുന്നോ?. അല്ല എന്നുള്ളത് ദുഃഖകരമായ യാഥാർത്യം. കാലം മനപ്പൂർവ്വം ഒളിപ്പിച്ചു വച്ച ആ ചരിത്രത്തിൽ ഗോവയ്ക്ക് വാക്കുകളിൽ വിവരണാതീതമായ വിങ്ങലുകളുണ്ട്, പറഞ്ഞറിയിക്കാൻ കഴിയാത്ത വേദനകളുണ്ട്, അണയാത്ത ദുഃഖമുണ്ട്, അടക്കാനാകാത്ത നിലവിളികളുണ്ട്. ചരിത്രം അത് സത്യമാണ് എത്ര കുഴിച്ചു മൂടാൻ ശ്രമി

ച്ചാലും ഒരിക്കൽ ഉയർത്തെഴുന്നേൽക്കുക തന്നെചെയ്യും. ആ ചരിത്രമാണ് ''രക്തക്കറപുരണ്ട ഓർമ്മകളിലൂടെ ഗോവയിലെ വിസ്താരം'' ഇവിടെ പറയാൻ ശ്രമിക്കുന്നത്.

ഇൻഡ്യയുടെ പടിഞ്ഞാറ് കൊങ്കൺ പ്രദേശത്ത് 3702 ചതുരശ്രകി.മി വിസ്തീർണ്ണത്തിൽ വടക്ക് മഹാരാഷ്ട്രയും, തെക്ക്കിഴക്ക് കർണാടകയും, പടിഞ്ഞാറ് അറബിക്കടലാലും ചുറ്റപ്പെട്ടുകിടക്കുന്ന ഗോവയുടെ തലസ്ഥാനം പനാജിയും ഏറ്റവും വലിയപട്ടണം വാസ്കോ എന്നറിയപ്പെടുന്ന വസ്കോ ഡ ഗാമയുമാണ്. ശിലായുഗത്തോളം പഴക്കമുണ്ട് ഗോവയുടെ സംസ്കാരത്തിന്. ഗോവയുടെ തെക്കുഭാഗത്തായി ഒഴുകുന്ന കുശാവതി നദിക്കരയിലെ ഉസ്ഗാലിമളിൽ നിന്നും ലഭിച്ച ശിലാലിഖിതങ്ങൾക്ക് ഏകദേശം 20000–30000 നും വർഷത്തിനിടയിൽ പഴക്കമുണ്ട്. ഒരിക്കൽ ഗോവ; ഗോമന്ത, ഗോമഞ്ചല, ഗോപകപട്ടണം ,ഗോപകാപുരി, ഗോവെം, ഗോമന്തക് എന്നിപരുകളിൽ അറിയപ്പെട്ടിരുന്നു. മഹാഭരതത്തിൽ ഗോപരാഷ്ട്രമെന്നും, ഗോവരാഷ്ട്രമെന്നും ഹരിവരാസനം, സ്കന്ദപുരാണം എന്നീ സംസ്കൃത ഗ്രന്ഥങ്ങളിൽ ഗോപകപട്ടണം എന്നും ഗോവ അറിയപ്പെട്ടിരുന്നു. പോർട്ടുഗലിന്റെ അടയാളങ്ങൾ ഇന്നും അവശേഷിക്കുന്ന ഗോവക്ക് കിഴക്കിന്റെ റോം എന്നുകൂടി പേരുണ്ട്.

ബി.സി മൂന്നാം ശതകത്തിൽ ഗോവഭരിച്ചിരുന്ന മൗര്യസാമ്രാജ്യ ചക്രവർത്തിയും മഗധ ജനപഥത്തിന്റെ പ്രിയപുത്രനും ബുദ്ധമതപ്രചാരകനുമായിരുന്ന അശോകന്റെ ചരിത്രത്തോളം പഴക്കമുണ്ട് ഗോവയുടെ ചരിത്രത്തിനും. ബി.സി. രണ്ടാം ശതകത്തിൽ ശതവാഹനന്മാർ ഗോവയിൽ ആധിപത്യം ഉറപ്പിച്ചു. പിന്നീട് എഡി 4 മുതൽ 6 വരെയുള്ള ശതകങ്ങൾ ബോജരാജാക്കന്മാരുടെയും ചില പ്രവശ്യകൾ മൗര്യന്മാരുടെയും കീഴിലായിരുന്നു. 6–ാം ശതകത്തിൽ ചാലൂക്യർ മൗര്യന്മാരെ കീഴടക്കി. എ.ഡി 578 മുതൽ 753 വരെ ചാലൂക്യന്മാരുടെ

കൈകളിലായിരുന്നു ഗോവയുടെ ഭരണം. എ.ഡി–753 ൽ രാഷ്ട്രകൂടന്മാർ ഗോവ പിടിച്ചടക്കി. എ.ഡി–973 ആയപ്പോഴേയ്ക്കും ഭരണം കദംബരുടെ കൈകളിൽ എത്തിചേർന്നു. ഈ കാലഘട്ടത്തിൽ ഗോവ സാംസ്കാരികമായും വാണിജ്യപരമായും ഉന്നതിയിലെത്തി. ചാലൂക്യരുടെ കാലഘട്ടത്തിന്റെ അന്ത്യത്തിലാണ് ഗോവയിൽ ജൈനമത വിശ്വാസത്തിന് തിരിതെളിഞ്ഞത്. C.E-1312ൽ ഗോവ ഡെൽഹി സുൽത്താൻ ഭരണത്തിൻ കീഴിലായി. എന്നാൽ അധികം താമസിയാതെ വിജയനഗര ചക്രവർത്തിയായ ഹരിഹരൻ ഒന്നാമൻ ഗോവ തന്റെ കീഴിലാക്കി. C.E-1469 വരെ വിജയനഗര ശക്തിക്കു കീഴിലായിരുന്നു ഗോവ. എ.ഡി 1471–ൽ ഗുൽബാർഗയിലെ ബാഹ്മനി സുൽത്താന്റെ കീഴിലും അദ്ദേഹത്തിന്റെ കൈകളിൽ നിന്നും ബീജാപൂർ സുൽത്താനായ ആദിൽ–ഷായുടെ കരങ്ങളിലേക്കും ഗോവ എത്തപ്പെട്ടു. അദ്ദേഹത്തിന്റെ കാലഘട്ടത്തിലെ ഉപ-തലസ്താനമാക്കി വളർത്തിയെടുത്ത പ്രസിദ്ധമായ പ്രവശ്യയാണ് പോർട്ടുഗലിന്റെ തലസ്ഥാനമായിത്തിർന്ന വേല്ല ഗോവ.

അക്കാലത്ത് പോർട്ടുഗീസുകാർ കച്ചവടത്തിനായുള്ള സമുദ്രമാർഗ്ഗങ്ങൾക്കായി തിരച്ചിൽ നടത്തുന്ന കാലഘട്ടമായിരുന്നു. C.E-1498 ൽ വ്യാപാരിയായ വാസ്കോ ഡ ഗാമ ഇൻഡ്യയിലേക്കുള്ള യാത്രാമധ്യേ ആഫ്രിക്കയുടെ കിഴക്കൻ തീരമായ മാളിന്ദിയിൽ വച്ച് ദിശനഷ്ടപ്പെട്ടു. എന്നാൽ കോഴിക്കോട് ഭരിച്ചിരുന്ന പ്രശസ്തനായ സാമൂതിരി രാജാവിന്റെ നാവീക സൈന്യാധിപനായ ഇബിൻ അസീസിനെ കടലിൽ വച്ച് അദ്ദേഹം കണ്ടുമുട്ടുകയും തന്റെ ഉദ്ദേശ്യം അറിയിക്കുകയും ചെയ്തു. അങ്ങിനെ 20–മെയ്–1498 ൽ വാസ്കോ ഡ ഗാമ കോഴിക്കോട് കാപ്പാട് തീരത്ത് നങ്കൂരം ഇട്ടു. സാമൂതിരി രാജാവിന്റെ പ്രീതി പിടിച്ചു പറ്റുന്നതിനായും തന്റെ കച്ചവട കരാർ ഉറപ്പിക്കുന്നതിനും വേണ്ടി വാസ്കോ സാമൂതിരി

രാജാവിന് മുത്തും ,പവിഴവും, വസ്ത്രങ്ങളും നൽകി. സാമൂതിരിയുമായി വ്യാപാരക്കരാർ ഉണ്ടാക്കിയ പോർട്ടുഗീസു കാർ പരമ്പരാഗത കച്ചവടക്കാരായ അറബികളെ തകർത്ത് കുത്തക കൈയ്യടക്കാൻ നോക്കി. കച്ചവടത്തിനായി എത്തുന്ന അറബിക്കപ്പലുകൾ ആക്രമിക്കപ്പെട്ടു. സാമൂതിരി രാജാവ് പോർട്ടുഗലിനോട് എതിരായതോടെ സാമുതിരിക്ക് വരുന്ന കപ്പലുകളും ആക്രമിക്കപ്പെടുകയുണ്ടായി.

എഡി 1502ൽ വാസ്കോ ഡ ഗാമ 25 കപ്പലുകളും ആയിര ക്കണക്കിന് പട്ടാളക്കാരുമായി ഇൻഡ്യയിലേക്ക് പുറപ്പെട്ടു. വഴി മധ്യേ 700 പേരുമായി മക്കയിലേക്കു തീർഥാടനത്തിനു പോകുന്ന യാത്രാകപ്പലിന് തീവയ്ക്കുകയും സ്ത്രീകളും കുട്ടികളുമടക്കം എല്ലാവരുംതന്നെ ജീവനോടെ കത്തിയെരി ഞ്ഞ് ചാരമായിത്തീരുകയും ചെയ്തു. കത്തോലിക്ക മതവിശ്വാസികളായ പോർട്ടുഗീസുകാരും വാസ്കോ ഡ ഗാമയും മുസ്ലിംങ്ങളുടെ ദാരുണമായ അവസ്ഥകണ്ട് പൊട്ടിച്ചിരിച്ച് ആനന്ദിച്ചാസ്വദിച്ചു. തോക്കുകളും പീരങ്കി കളുമായി കോഴിക്കോട് തീരത്ത് നിലയുറപ്പിച്ച പോർട്ടുഗീസ് സൈന്യത്തിനടുത്തേക്ക് സാമൂതിരി രാജാവ് അയച്ച ദൂതന്റെ നാവും ചെവിയും വാസ്കോ അറുത്തുമാറ്റി. പകരം നായുടെ ചെവി തുന്നിച്ചേർത്ത് തിരിച്ചയച്ചു. ഇതിൽ പ്രകോപിതനായ സാമൂതിരി രാജാവ് പോർട്ടുഗീസ് സൈന്യത്തിനെതിരെ തിരിച്ചടിക്കാൻ ശക്തമായ പടയൊരുക്കം നടത്തി. മുസ്ലിം കച്ചവടക്കാരും സാമൂതിരിക്കൊപ്പം ചേർന്നു. സ്ഥിതിഗതികൾ പന്തിയെല്ലന്നുകണ്ട പോർട്ടുഗീസ് സൈന്യം അവിടെ നിന്നും പിൻവാങ്ങുകയും; വൈസ്രോയി ഫ്രാൻസിസ് കോ അൽമിഡയുടെ നിർദേശ പ്രകാരം ആസ്ഥാനം കൊച്ചിയി ലേക്ക് മാറ്റി സ്ഥാപിക്കുകയും ചെയ്തു. കത്തോലിക്ക മതാ സ്ഥന്മാരായിരുന്ന പോർട്ടുഗീസുകാർ കൊച്ചിയിലും മത പരിവർത്തനം നടത്തുവാൻ ശ്രമിച്ചു. ഇരകളായത് ജൂതന്മാരും

മുസ്ലിംങ്ങളും ആയിരുന്നു. ജൂതന്മാർ തങ്ങളുടെ കേന്ദ്രമായ കൊടുങ്ങല്ലൂരിൽ നിന്ന് കൊച്ചിയിലേക്കും പ്രാന്തപ്രദേശങ്ങളിലേക്കും പ്രാണ രക്ഷാർഥം ഒളിച്ചോടി. മുസ്ലിങ്ങളെ വ്യാപകമായി മതം മാറ്റി ക്രിസ്ത്യാനികളാക്കി. മട്ടാഞ്ചേരിയിലെ ജൂതപള്ളി ആക്രമിച്ചു. കൊച്ചിരാജാവ് ജൂതന്മാരെ രക്ഷിക്കാൻ ശ്രമിച്ചു.പിന്നീട് എഡി 1510 –ൽ വൈസ്രോയി പോർട്ടുഗൽ ആസ്ഥാനം ഗോവയിലേക്ക് മാറ്റി .

അദ്ധ്യായം : രണ്ട്

# ചില രഹസ്യ ഉടമ്പടികൾ

**നാ**ലു ദശാബ്ദകാലത്തോളം വാണിജ്യം മാത്രമായിരുന്നു പോർട്ടുഗൽ മുന്നിൽകണ്ടിരുന്നത്. എന്നാൽ ഈ നാലു ദശാബ്ദകാലംകൊണ്ട് വാസ്കോ ഡ ഗാമ ഇവിടുത്തെ ജന ങ്ങളെയും അവരുടെ വിശ്വാസങ്ങളെയും അടുത്തറിയുകയും ഈ വാർത്തകൾ പോർട്ടുഗൽ രാജവായ മാനുവലിന്റെ ചെവി യിലെത്തിക്കുകയും ചെയ്തിരുന്നു.

*(സ്പെയിനിൽ ക്രിസ്തുമതം പ്രചരിക്കപ്പെട്ടത് അരാഗണിലെ രാജാവായ ഫെർദിനാന്ദ് II ഉം കസിലിലെ ഇസബെല്ലാ I രാജ്ഞിയും തമ്മിലുള്ള വിവാഹ ഉടമ്പടിയിലായിൽ നിന്നായിരുന്നു. ക്രൂരമായ മതപരിവർത്തന വിചാരണകൾ ക്കൊടുവിൽ ജൂതന്മാർ പരിവർത്തന വിധേയരാകുകയോ. മരണപ്പെടുകയോ ചെയ്തു. മുസ്ലിംങ്ങളോട് ക്രിസ്തുമതം സ്വീകരിക്കുകയോ അല്ലെങ്കിൽ അവിടംവിട്ടു പോകുകയോ ചെയ്യാൻ 10- ദിവസം സാവകാശം നൽകികൊണ്ട് രാജവ് ഉത്തരവുപുറപ്പെടുവിച്ചു; അല്ലത്തവരെ ക്രൂരമായ വിചാരണക്ക് വിധേയരാക്കി. 300 വർഷങ്ങൾ കൊണ്ട് 12000 പേർ അതിക്രൂരവും നീചവുമായ വിചാരണക്കൊടുവിൽ കൊല്ലപ്പെട്ടു. 1492 എ.ഡിയിൽ വിചാരണ മേധാവികളായിരുന്ന തോമാസ് ഡ ടോർകുമാഡ , ഇസബെൽ, ഫെർണാണ്ടോ ക്രിസ്തുമതം സ്വീകരിക്കാത്ത പ്രദേശവാസികളോട് സ്പെയിൻ വിട്ടുപോകാൻ നിർദ്ദേശം നൽകി. ഒരുലക്ഷം*

*ജൂതന്മാർ മതപരിവർത്തനത്തിന് വിധേയരായി; രണ്ടുലക്ഷം ജൂതന്മാർ അവിടം വിട്ടുപോയി.)*

അക്കാലത്ത് പോപ്പ് പോൾ III ന് കീഴിൽആയിരുന്നു കത്തോലിക് ചർച്ച് (സഭ).ഗോവയിലെ സാഹചര്യം മനസ്സിലാക്കിയ കത്തോലിക് ചർച്ച് വസ്കോ ഡ ഗാമയുടെ മേൽ മതപരിവർത്തനത്തിന് സമ്മർദ്ദം ചെലുത്തി. അനുകൂലമായ നിലപാട് സ്വീകരിച്ചില്ലങ്കിൽ കച്ചവടമാർഗ്ഗം ചർച്ചിനുകീഴിൽ വരുന്ന എല്ലാ രാജ്യങ്ങൾക്കുമായി തുറന്നുകൊടുക്കും എന്ന് ഭീഷിണിപ്പെടുത്തുകയും ചെയ്തു. എന്നാൽ തന്റെ വാണിജ്യ മേൽകോയ്മയെ തകർക്കുന്ന ഒരു കാര്യത്തിനും വാസ്കോ എതിരുനിൽക്കാൻ തയ്യാറായിരുന്നില്ല. കത്തോലിക്കമത വിശ്വാസിയായ വാസ്കോ ഉടമ്പടി അംഗീകരിച്ചു.


ഫ്രാൻസിസ് സേവ്യർ

പോർട്ടുഗൽ നാവികമേധാവി അൽഫൊൺസ് ഡ അൽബുക്യുർക്; മുസ്ലിം ഭരണാധികാരിയായിരുന്ന ആദിൽഷായുടെ മേൽ ഒരു നിയന്ത്രണമുണ്ടായിരുന്നു എങ്കിലും മൂന്നു മാസത്തിനുശേഷം പോർട്ടുഗൽ സൈന്യം അവിടുത്തെ സഖ്യരാജ്യക്കാരും ബാജിപൂർ സുൽത്താനായ ആദിൽഷായോട് ശത്രുത പുലർത്തിയിരുന്നവരുമായ തിമ്മയ്യ വിഭാഗത്തെ കൂട്ടുപിടിച്ച് ആദിൽഷായെ യുദ്ധത്തിൽ കൊലപ്പെടുത്തി ഭരണം കൈക്കലാക്കി. അങ്ങിനെ 1534 ൽ ആർച്ച് ബിഷപ്പിന്റെ കീഴിൽ "കത്തോലിക് ചർച്ച് ആർക്കിഡിയോസിസ്" ഗോവയിൽ രൂപം കൊണ്ടു.

മതപരിവർത്തനം ലക്ഷ്യമാക്കികൊണ്ട് ചെറുരാജാക്കന്മാർക്ക് സൈനീക പിന്തുണ നൽകി ഉടമ്പടിയുണ്ടാക്കുകയും ദരിദ്രരായ ജനങ്ങൾക്ക് ഭക്ഷ്യവസ്തുക്കളും ജോലിയും നൽകി പ്രലോഭിച്ചും അവർ സുവിശേഷം പ്രചരിപ്പിച്ചു കൊണ്ടിരുന്നു.

മന്ദഗതിയിൽ നടന്നിരുന്ന ഈപ്രവർത്തനത്തിന്റെ ആക്കം കൂട്ടാൻ ബിഷപ്പ് 6 മെയ് 1542 ൽ 'ജീസസ് സൊസയ്റ്റി'' യുടെ സഹസ്ഥാപകരിൽ ഒരാളുമായ ഫ്രാൻസീസ് സേവ്യറിനെ ഗോവയിലേക്കയച്ചു.

(ഫ്രാൻസിസ് സേവ്യർ- സ്പെയിനിൽ പരിണീസ് പർവ്വത ത്തിനടുത്ത് നാവാരെ പ്രവശ്യയിൽ ബാസ്ക് വംശത്തിൽ ഒരു പ്രഭുകുടുംബത്തിൽ ജനനം. 20-ാം വയസ്സിൽ പുരോഹിത വൃത്തിയിൽ താൽപര്യവാനായി യോഗ്യത നേടാനായി പാരീസ് സർവകലാശാലയിൽ വിദ്യാർത്ഥിയായി. പതിനൊന്നു വർഷത്തെ പഠനത്തിനിടയിൽ ഇഗ്നേഷ്യസ് എന്ന വ്യക്തി യുമായുള്ള ബന്ധം കത്തോലിക്ക പ്രതിപത്തി ഉറപ്പിക്കാൻ കാരണമായി. 1534ൽ വിശുദ്ധമറിയത്തിന്റെ ആണ്ടുദിവസം ക്രിസ്തീയ സഭാംഗമായി വൃതവാഗ്ദാനം നടത്തി. പരിശീലന ത്തിനു ശേഷം 1537 ജൂൺ 24ന് ഇറ്റലിയിലെ വെനീസിലെ പുരോഹിതനായി. അക്കാലത്ത് പോർട്ടുഗൽ രാജാവായ ജോവ് III-ാം ന്റെ നിർദ്ദേശപ്രകാരം ബിഷപ്പ് മത പരിവർത്തന ങ്ങൾക്കായി ഫ്രൻസിസ് സേവ്യറെ പോർട്ടുഗൽ അധീനത യിലുള്ള ഗോവയിലേക്കയച്ചു).

ഗോവയിലെത്തിയ സേവിയർ പോർട്ടുഗൽ രാജാവിനെഴുതി'' ആരാണോ ഗോവ ദർശിച്ചത് അവർക്ക് ലിബ്സൻ കാണേണ്ട ആവശ്യമേയില്ല. ഗോവയിലെ ശിൽപവാസ്തുവിദ്യകളെ പ്പറ്റിയും പ്രകൃതിമനോഹാരിതയെ പറ്റിയും അദ്ദേഹം വലിയ ഒരു വിവരണം തന്നെ രാജാവിന് അയച്ചുകൊടുത്തു.

4000 വർഷങ്ങൾക്ക് മുൻപ് സരസ്വതി നദി വറ്റിവരണ്ടുപോയ പ്പോൾ അവിടെനിന്നും സൂരിനദിക്കരയിലേക്ക് കുടിയേറിയ സാരസ്വത ബ്രാഹ്മണരായിരുന്നു ഗോവയിലെ ഭൂരിഭാഗം വരുന്ന ജനത. സനാതനധർമ്മത്തിൽ വളരെ ശക്തമായ പൈതൃകവും വിശ്വാസവുമുള്ളവരായിരുന്നു പൗരാണിക

ഗോവൻ ജനത. സേവ്യർ വിചാരിച്ചതുപോലെ അത്ര എളുപ്പ മായിരുന്നില്ല ഹിന്ദുക്കളെ പരിവർത്തനം ചെയ്ത് ക്രിസ്ത്യൻ മതവിശ്വാസത്തിൻ കീഴിൽ കൊണ്ടുവരിക എന്നുള്ളത്. അതി നായി ഫ്രാൻസീസ് സേവ്യർ പലതരത്തിലുള്ള പ്രലോഭന മുറകൾ സ്വീകരിച്ചു.അനാഥരായ ഹിന്ദുകുട്ടികളെ ചർച്ച് ഏറ്റെടുത്ത് അവരെ മതപരിവർത്തനത്തിനായി ഉപയോഗിച്ചു. പൂണൂൽ ധരിക്കുന്നതും, ശിഖ, ജട എന്നിവ വയ്ക്കുന്നതും നിരോധിച്ചു. ക്ഷേത്രങ്ങൾ അക്രമിക്കുകയും വിഗ്രഹങ്ങൾ നശിപ്പിക്കുകയും വിലപിടിച്ച വസ്തുക്കൾ കവരുകയും ചെയ്തു. വീടുകളിൽ വിഗ്രഹങ്ങൾ വയ്ക്കുന്നതും ആരാധി ക്കുന്നതും കർശനമായി നിരോധിക്കപ്പെട്ടു. തുളസിത്തറകളിൽ നിന്നും തുളസി പിഴുതെറിഞ്ഞ് കുരിശുനാട്ടി. (ചരിത്രം അറിയാത്ത പുതുതല മുറക്കാരായ ഗോവക്കാർ ഇന്നും വീടിനു മുൻപി ൽ തറയുണ്ടാക്കി കുരിശുസ്ഥാപി ക്കുന്നത് കാണാം).



1543 ൽ ഫ്രാൻസീസ് സേവിയർ പോർട്ടുഗൽ രാജാവിന് എഴുതി.‘‘ പരിവർത്തനം ചെയ്യപ്പെട്ട കുട്ടികൾ എന്തുകൊണ്ടും അവരുടെ മാതാ പിതാക്കളെക്കാൾ നല്ലവരായിത്തീരുമെന്ന് എനിക്കു വിശ്വാസ മുണ്ട്. അവർ ദൈവവചനത്തോട് വളരെ പ്രതിപത്തിയുള്ള വരായി കാണപ്പെടുന്നു. അവരുടെ അസാധാരനമായ ഊർജ്ജ സ്വലത നമ്മുടെ വിശുദ്ധമതത്തെ മറ്റുള്ളവർക്കും മനസ്സിലാ ക്കിക്കൊടുക്കാൻ ഉതകുന്നതാണ്. അവരുടെ വിഗ്രഹാരാധക രോടുള്ള വെറുപ്പ് എന്നെ അത്ഭുതപ്പെടുത്തുന്നു. വീടുകളിൽ മാതാപിതാക്കൾ പൂജ നടത്തുമ്പോൾ അവർ ഒഴിഞ്ഞു നിൽക്കുകയും അവരോട് തർക്കിക്കുകയും വഴക്കുണ്ടാ ക്കുകയും ചെയ്യുന്നു. എന്നുമാത്രമല്ല ഇത്തരം പൂജകളും

വിഗ്രഹാരാധനകളും സ്വന്തം വീടുകളിൽ നടത്തുന്നത് തടയുന്നതിൽ അവർ ഒരു പരിധിവരെ വിജയിക്കുകയും ചെയ്തിട്ടുണ്ട്. എവിടെയെങ്കിലും ഇത്തരം ആരാധനകളും പൂജകളും നടക്കുന്നു എന്നു കേട്ടാൽ അവർ എന്നെ അറിയിക്കുകയും അവരുടെ പ്രവർത്തനങ്ങളെ അറിയാൻ ഞാൻ കൂടെപോകുകയും ചെയ്യുന്നു. ഞാൻ അവരെകൊണ്ടുതന്നെ വിഗ്രഹാരാധകരെ ചീത്തവിളിപ്പിക്കുകയും, ഈ കൽപ്രതിമകളിൽ തുപ്പിക്കുകയും ഈ കുട്ടികളെ കൊണ്ടുതന്നെ അതിൽ മൂത്രമൊഴിപ്പിക്കുകയും ചെയ്യുന്നു. അവർ വിഗ്രഹാരാധകരുടെ കണ്മുന്നിൽ ഈ വിഗ്രഹങ്ങൾ തല്ലിത്തകർക്കുന്നു.അങ്ങിനെ അവരാൽ കഴിയും വിധത്തിലെല്ലാം അവരുടെ ക്രോധവും, വിദ്വേഷവും തീർക്കുന്നതുകണ്ട് ഞാൻ വളരെഅധികം സന്തുഷ്ടനാണ്".

എന്നാൽ സഹസ്രാബ്ദങ്ങളായി തങ്ങളുടെ പാരമ്പര്യത്തിൽ വിശ്വസിച്ചിരുന്നവരായ ഗോവക്കാർ ഒളിഞ്ഞും തെളിഞ്ഞും തങ്ങളുടെ ആരാധനകൾ തുടർന്നുപോന്നു. കാരണം പ്രാകൃതരായ ജൂതന്മാരുടെ സംസ്കാരം ഹിന്ദുവിന് എങ്ങിനെയാണ് അംഗീകരിക്കാൻ കഴിയുക.ഇന്നത്തെ തലമുറയെ അപേക്ഷിച്ച് അവരുടെ ആദ്ധ്യാത്മീക ഗ്രന്ഥങ്ങളെക്കുറിച്ചുള്ള വ്യക്തവും ശക്തവുമായ അറിവ് അവർക്കുണ്ടായിരുന്നു. സേവ്യർ തന്റെ നിയമങ്ങൾ കാർക്കശ്യമാക്കികൊണ്ടിരുന്നു. വേദങ്ങൾ പാരായണം ചെയ്യുന്നത് നിരോധിക്കപ്പെട്ടു. ചന്ദനവും ഭസ്മവും തൊടുന്നത് നിരോധിക്കപ്പെട്ടു. പുരുഷന്മാർ മുണ്ടും വേഷ്ടിയും ധരിക്കുന്നതും സ്ത്രീകളും പെൺകുട്ടികളും ധാവണിയും പാവാടയും ധരിക്കുന്നതും തടയപ്പെട്ടു. ഭക്ഷണം പാകം ചെയ്യുന്നതിനുമുൻപുള്ള സ്നാനവും വ്യതാനുഷ്ഠാനങ്ങളും വിലക്കപ്പെട്ടു. ക്രിസ്ത്യാനികൾ ഹിന്ദുക്കൾക്ക് ജോലി നൽകുകയോ അവരുടെ കീഴിൽ പണിയെടുക്കുകയോ ചെയ്യുന്നത് വിലക്കി. മതപരിവർത്തന

ത്തിന് തയ്യാറാകുന്നവരെ 15 വർഷത്തേക്ക് കപ്പം കൊടുക്കുന്നത് ഒഴിവാക്കി. പക്ഷേ ഫ്രാൻസീസ് സേവ്യറിന്റെ ഈ കുതന്ത്രങ്ങളൊന്നും വേണ്ടരീതിയിൽ ഫലം കണ്ടില്ല.

തന്റെ പ്രയത്നങ്ങൾ പരാജയപ്പെട്ടതിനെ തുടർന്ന് സേവ്യർ പോർട്ടുഗൽ രാജാവ് ജോവ് III ക്ക് എഴുതി.‘‘ ഹിന്ദുക്കൾ വളരെ അപവിത്രമായ വംശമാണ്. അവർ ചതിയന്മാരും, നുണയന്മാരും, ദുശ്ശാഢ്യക്കാരുമാണ്. അവരുടെ ആരാധന മൂർത്തികൾ പൈശാച്ചികവും കറുത്തതും വിരൂപവും എപ്പോഴും എണ്ണയുടെ ദുർഗ്ഗന്ധം വമിക്കുന്നതുമാണ്. അതുകൊണ്ട് സ്പെയിനിലേതുപോലെ ഗോവയിലും മതവിചാരണ കോടതികൾ തുറന്ന് ശിക്ഷാവിധികൾ നടപ്പിലാക്കാനുള്ള അനുമതിയും സാഹചര്യവും ഒരുക്കിത്തരണം’’.

സേവ്യർ തുടരുന്നു..‘‘ഇവിടെ ജുതമത ആചാരപ്രകാരം ജീവിക്കുന്നവരും ഇസ്ലാം മതവിശ്വാസികളും ലോകത്തെയും ദൈവത്തെയും പേടിയില്ലാത്തവരും ഉണ്ട്. ഹിന്ദുക്കൾ കോട്ടത്തേളം പോലെ വ്യാപിച്ചുകിടക്കുന്നു. ഇവിടെ സ്പെയിനിലുള്ളതു പോലെ വിചാരണ ശിക്ഷാനടപടി നടത്തുന്നതിനോടൊപ്പം എത്രയും വേഗം മതപ്രവാചകരെയും ശിക്ഷാസാമാഗ്രികളും എത്തിച്ചുതരണമെന്ന് അഭ്യർഥിക്കുന്നു.’’

അദ്ധ്യായം : മൂന്ന്

## തിരശ്ശീലക്കുപിന്നിലെ ആട്ടക്കഥകൾ

**യേ**ശുവിന്റെ മരണശേഷം റോമൻ സാമ്രാജ്യം മതപരമായ കാര്യങ്ങളിൽ ഇടപെടും വരെ ഇസ്രായേലിൽ പരിപൂർണ്ണമായ വിശ്വാസ സ്വാതന്ത്ര്യം ഉണ്ടായിരുന്നു. ആയതുകൊണ്ടുതന്നെ രാജ്യത്ത് വിഭിന്നമായ ആശയങ്ങളാൽ മതപണ്ഡിതന്മാർ ക്കിടയിലും ജനങ്ങൾക്കിടയിലും ആശയക്കുഴപ്പങ്ങളും അസ്വാരസ്യങ്ങളും പതിവായിരുന്നു. എ.ഡി 325-ൽ നിക്കയ യിൽ മതത്തെ ശക്തമായ അടിത്തറയുള്ളതാക്കാൻ നിലവി ലുള്ള എല്ലാ ഗ്രന്ഥങ്ങളും അപഗ്രഥിക്കാൻ വേണ്ടി കോൺ സ്റ്റന്റീൻ രാജാവ് മതപണ്ഢിതന്മാരുടെ സമ്മേളനം വിളിച്ചു ചേർത്തു. തർക്കങ്ങൾക്കും സംവാദങ്ങൾക്കും ശേഷം ഉചിത മായതിനെ കോർത്തിണക്കിയും തിരുത്തിയും ബൈബിൾ ഉണ്ടാക്കപ്പെട്ടു. ആ ഗ്രന്ഥപ്രകാരം വിശ്വാസം നടത്താൻ ആഹ്വാനം ചെയ്ത റോമൻ രാജാവിന്റെ കൽപ്പനകൾ വിലപ്പോകുകയുണ്ടായില്ല. ഇതിനുപിറകിൽ പലരാഷ്ട്രീയ ലക്ഷ്യങ്ങളും റോമൻ ഭരണകൂടത്തിനുണ്ടായിരുന്നു. ജൂതന്മാർ അവരുടെ പഴയ ആചാരാനുഷ്ഠാനങ്ങളിൽ ഉറച്ചുനിന്നു. കാരണം പുതിയ വിശുദ്ധഗ്രന്ഥപ്രകാരം പലതും അവർക്ക് കേട്ടുകേൾവി പോലും ഇല്ലാത്തതായ മറിയത്തിന്റെ വിശുദ്ദ ഗർഭം , യേശുവിന്റെ ഉയർത്തെഴുന്നേൽപ്പ് തുടങ്ങിയ കാര്യങ്ങ ൾ അവരിൽ അമ്പരപ്പും അത്ഭുതവുമുളവാക്കി. യേശുവിനെ ഒരു പ്രവാചകനായി മാത്രം കണ്ടിരുന്ന ആ ജനതക്ക് ഇക്കാ

ര്യങ്ങൾ ഉൾക്കൊള്ളുവാൻ കഴിഞ്ഞില്ല എന്നതാണു സത്യം. ആദ്യം സമാധനത്തിന്റെ മാർഗ്ഗത്തിൽ തുടങ്ങിയ പരിവർത്തന ങ്ങൾ പിന്നീട് ജൂതന്മാരുടെ മതഗ്രന്ഥങ്ങൾ ഒന്നടങ്കം തീയിട്ടു നശിപ്പിക്കുന്നതിലും അവരെ കൂട്ടക്കുരുതി കഴിക്കുന്നതിലും കലാശിച്ചു. കൊൺസ്റ്റന്റീൻ (എ.ഡി 306-337) രാജാവിന്റെ കലത്തെ ക്രിസ്ത്യൻ ചർച്ച് രൂപികരണവുമായി ബന്ധപ്പെട്ട രേഖകളിലാണ് മതവിരോധികളുടെ ശിക്ഷയെപറ്റിയുള്ള വിവരങ്ങൾ കാണാൻ കഴിയുന്നത്. മതവിരോധികളെ തേടിപ്പിടിച്ച് പീഡിപ്പിച്ച് വേദന അനുഭവിപ്പിച്ച് കൊല്ലുക ജീവനോടെ ചുട്ടെരിക്കുക തുടങ്ങിയവ ഇതിൽപ്പെടും. ജൂതന്മാരാണ് ബൈബിളിന്റെ അടിസ്ഥാനം. ജൂതന്മാരില്ലെങ്കിൽ ഈ കഥയുമില്ല. എന്നിട്ടും ഈ നിയമങ്ങൾ ഇതേ ജൂത വംശത്തെ കൊന്നുകുഴിച്ചുമൂടാനാണ് ആദ്യം ഉപയോഗി ക്കപ്പെട്ടത്. കാരണം??? (ആലോചിക്കുക. അവർക്കിടയിലുണ്ടാ യിരുന്ന അവരറിയുന്ന യേശുവാണ് ബൈബിളിൽ ഉള്ളതെ ങ്കിൽ അവർ വിശ്വസിക്കാതിരിക്കുന്നതെന്തിന്?. അതിന് അവർ കൊല്ലപ്പെടുന്നതെന്തിന്?).പിന്നീട് ഭരിച്ചവർ ഈ ശിക്ഷകളെ ബലപ്പെടുത്തി പ്രവർത്തീകമാക്കി. എ.ഡി. 430-ൽ ചർച്ച് അധികാരികൾ മതവിരോധികൾക്ക് ഔദ്യോതികമായി മരണശിക്ഷ ഏർപ്പെടുത്തി. അങ്ങിനെ 12-ാം നൂററാണ്ടിൽ ലേകത്താകമാനമുള്ള 200-500 കോടി ഇതര മതസ്തരായി ട്ടുള്ളവരെ ക്രിസ്തുമതത്തിലേക്ക് പരിവർത്തനം നടത്തുന്ന തിനുള്ള തിരശ്ശീല ഉയർന്നു. ഇതിനെ ‘‘വിശുദ്ധ കുരിശു യുദ്ധം’’(ജിഹാദിന്റെ മറ്റൊരു മുഖം) എന്നുവിളിച്ചു. പോപ്പിന്റെ അധിനതയിൽ വരാത്തവരെ സൈന്യം ഉപയോഗിച്ചു ബലപ്രയോഗത്തിലൂടെ നേരിടുക എന്നതു തന്നെയായിരുന്നു മാർഗ്ഗം. പ്രതേകിച്ചും മുസ്ലിം വിശുദ്ധഭൂമിയിൽ. ആദ്യത്തെ പ്രയത്നം വിജയകരമായിരുന്നെങ്കിലും പിന്നിട് തോൽവിയിൽ കലാശിക്കുകയും സൈന്യം പിൻവാങ്ങുകയും ചെയ്തു.

അതിനുശേഷം യൂറോപ്പിലെ വഴിതെറ്റിയ കുഞ്ഞാടുകളെ നേർവഴിക്ക് കൊണ്ടുവരാനായി ചർച്ചിന്റെ ശ്രമം. അങ്ങിനെ യാണ് മതവിചാരണ പിറവിയെടുക്കുന്നത്. സത്യത്തിൽ ഈ പ്രവർത്തികളെല്ലാം യേശുമാർഗ്ഗത്തിൽ കൊണ്ടുവരിക എന്നത ല്ല കത്തോലിക് ചർച്ചിന്റെ കീഴിൽ കൊണ്ടുവന്ന് വച്ചിരിക്കുന്ന കിരീടത്തിന് അർഥമുണ്ടാക്കി തങ്ങളുടെ രാജ്യം വരേണമേ എന്നുചൊല്ലുക തന്നെയായിരുന്നു ലക്ഷ്യം. അതിനുതന്നെയാ യിരുന്നു സത്യങ്ങൾ പുറത്തുവരാതിരിക്കാൻ ഗ്രന്ഥങ്ങളെല്ലാം ചുട്ടെരിച്ച് ജൂതന്മാരെ കൊന്നൊടുക്കിയതും. 30 വർഷം നീണ്ടുനിന്ന (1618–1648) കാത്തോലിക് - പ്രൊട്ടസ്റ്റന്റ് യുദ്ധം വിരൽ ചൂണ്ടുന്നതും ഈ ലക്ഷ്യത്തെ സാധൂകരിക്കുന്നതാണ്.

മതപരിവർത്തനത്തിനായുള്ള ക്രൂരതകൾ കാലങ്ങളായി ചർച്ചിന്റെ കീഴിൽ നടന്നു വന്നിരുന്നതായിരുന്നതാണെങ്കിലും അത് ചരിത്രത്തിൽ ഇടംപിടിച്ചത് അൽബിജെൻസിയൻ മതവിചാരണ, സ്പാനിഷ് മതവിചാരണ തുടങ്ങിയവയിലൂടെ യാണ്.അൽബിജെൻസിയൻ മതവിചാരണയാണ് കത്തോലിക് ചർച്ചിന്റെ കീഴിലുള്ള ആദ്യത്തെ വലിയ മതവിചാരണ ക്രൂരത.

(അൽബിജെൻസിയൻസ്:- തെക്കൻ ഫ്രാൻസിലെ കത്താർ എന്നവിഭാഗത്തിന്റെ വിശ്വാസമായിരുന്നു. അൽബിജെൻസിയ നിസം. അവർ വിശ്വസിച്ചിരുന്നത് രണ്ടു ശക്തികളിലായിരുന്നു. ദൈവീക ശക്തിയും പൈശാശീക ശക്തിയും. ലോകം പൈശാശീകതയും ദൈവീകതയും തമ്മിലുള്ള പോരാട്ടമാ ണെന്നും. ശുദ്ധമായ ആത്മാവ് ഈശ്വര ശക്തിയാണന്നും. എന്നാൽ ലൗകീകലോകത്തിൽ ആത്മാവും മലിനമാക്ക പ്പെട്ടിരിക്കുന്നു വെന്നും, അതിനാൽ വിവാഹത്തിലെങ്കിൽ കൂടിയും ലൈംഗീകത ഒഴിവാക്കപ്പെടേണ്ടതാണന്നും തപസ്യ യാണ് ദൈവീകമാർഗ്ഗത്തിലേക്കുള്ള ഏകലക്ഷ്യം എന്നും അവർ വിശ്വസിച്ചിരുന്നു. പഴയനിയമത്തിലും പുതിയനിയമ ത്തിലുമുള്ള ദൈവങ്ങൾ രണ്ട് ദൈവങ്ങളായി ചിത്രീകരിക്ക

പ്പെടുന്നത് ചർച്ചിന് ദഹിച്ചിരുന്നില്ല. കതോലിക്ക മതവിശ്വാസം അടിച്ചേൽപ്പിക്കുന്നതിന്റെ ഭാഗമായി പോപ്പ് ഇന്നസെന്റ് III-മൻ നടത്തിയ മതവിചാരണയിൽ എഡി 1209-1229 കാലഘട്ടത്തിൽ എണ്ണമറ്റ നിഷ്കളങ്കരും സാധാരണക്കാരുമായ ജനങ്ങളുടെ ജീവനാണു പൊലിഞ്ഞത്.)



പോപ്പ് ഗ്രിഗറി IX എന്ന അന്താരാഷ്ട്ര മതതീവ്രവാദിയാണ് എ.ഡി 1233-ൽ " വിശുദ്ധ വിചാരണ " എന്ന പേരിൽ കിരാത നിയമങ്ങൾ കൊണ്ടുവന്നത്.മതതീവ്രവാദിയെന്നപദമോ ചെകുത്താൻ എന്ന പദമോ പോപ്പ് ഗ്രിഗറി IX ന് ചേരുകയില്ല. കാരണം ഇത്രയും മനോവൈകല്യമുള്ള രീതിയിൽ ക്രൂരതയുടെ പരമോന്നതയിൽ എങ്ങും തന്നെ ഒരിടത്തും ഒരു ചെകുത്താനെയും ചരിത്രത്തിൽ കാട്ടിത്തരുവാൻ ആർക്കും സാധിക്കുകയില്ല. അതിക്രൂരന്മാരും, നീചന്മാരുമായ സ്ഥിര സൈനീക വിഭാഗമായ ഒരുകൂട്ടം പുരോഹിതന്മാരെയാണ് ഈ പൈശാചീകമായ പ്രവർത്തികൾക്ക് അദ്ദേഹം ഉപയോഗിച്ചിരുന്നത്. സ്പെയിനിലെ വിശുദ്ധ വിചാരണയിൽ നിന്നും ഒട്ടും വിഭിന്നമായിരുന്നില്ല ഗോവയിൽ നടന്നത്.

ആരാഗണിലെ ഫെർഡിനന്ദ്-II രാജാവും കാസ്റ്റിലിലെ ഇസബെല്ല-I രാജ്ഞിയും കൂടിയാണ് എ.ഡി-1478 ൽ സ്പാനിഷ് മതവിചാരണയുടെ ആരംഭം കുറിച്ചത്. സ്പാനിഷ് മതവിചാരണക്ക് ശേഷം 1569-ൽ മെക്സിക്കോവിലും പെറുവിലും മതവിചാരണ നടക്കുകയുണ്ടായി. 1542-ൽ പോപ്പ് പോൾ-III റോമിൽ വിശുദ്ധ-വിചാരണ ആരംഭിച്ചു. വിശുദ്ധകാര്യാലയം

എന്നായിരുന്നു വിചാരണക്കോടതിയുടെ പേർ. കർദ്ദിനാൾ മാരായിരുന്നു ക്രൂരന്മാരായ ശിക്ഷാനടത്തിപ്പുകാർ. പിന്നിട് C.E 1515–ൽ മാനുവൽ–I രാജാവും ജോവ്–III രാജാവും പോപ്പ് ലിയോ X നോട് വിചാരണക്കോടതിക്കായി അഭ്യർഥിച്ചു. 1520ൽ പോപ്പിന്റെ മരണശേഷം പോപ്പ് പോൾ–III മതവിചാരണ കോടതികൾക്ക് അനുവാദം നൽകി. C.E 1536–ൽ പോർട്ടുഗലിൽ വിചാരണ ആരംഭിച്ചു. പോർട്ടുഗലും, പോർട്ടുഗൽ അധീനത യിലുള്ള കൊളോണിയൽ പ്രവശ്യകളായ ബ്രസീൽ, കേപ്പ് വെർദെ, ഗോവ എന്നിവിടങ്ങളിലേക്കും വിചാരണ വ്യാപിച്ചു.

ബ്രിട്ടിഷ് ചർച്ചിലെ ഡോ.ക്ലോഡിയസ് ബുഷാനൻ എന്ന സ്കോട്ടിഷുകാരൻ എ.ഡി 1608–ൽ ഗോവയിലെ ഗ്രേറ്റ് ഹാളിലെ മതവിചാരണയിൽ പാവപ്പെട്ട ഹിന്ദുക്കളെ ജീവനോ ടെ അതിക്രൂരമായി ചുട്ടുകൊല്ലുന്നതിന് സാക്ഷിയായി. എ.ഡി 1812–ൽ അതിനെപറ്റി അദ്ദേഹം പോർട്ടുഗൽ മതവിചാരണ യിൽ എഴുതിയിട്ടുണ്ട്.

ആൽഫ്രെഡൊ ഡ മെല്ലൊ എന്ന ചരിത്രകാരൻ പോർട്ടുഗൽ ഗോവയെപറ്റി വിവരിക്കുന്നു.‘‘ക്രിസ്തുമതം പ്രചരിപ്പിക്കു ന്നതിനും വിഗ്രഹാരാധന തുടച്ചുനീക്കുന്നതിനും വേണ്ടി ഗോവയിൽ നടത്തിയ ആക്രമണങ്ങൾ അതിക്രൂരവും, പൈശാ ച്ചികവും , നീചവും ആയിരുന്നു.’’

അദ്ധ്യായം : നാല്

# ദൈവീക ന്യായവിചാരണകൾ

**ലോക**ചരിത്രത്തിൽ ക്രിസ്ത്യാനികളാൽ നടത്തപ്പെട്ട ഏറ്റവും ക്രൂരവും ,നിന്ദ്യവും, നീചവും, പൈശാശികവുമായ മത വിചാരണയാണ് 1560 മുതൽ ഗോവയിൽ നടന്നത്. ക്രിസ്ത്യൻ ചർച്ചിന്റെയും പോപ്പിന്റെയും കാട്ടാളത്വമാണ് ഇതിലൂടനീളം നിഴലിച്ചത്. ഈ വിചാരണകൾ പൈശാചികതയെയും കടത്തി വെട്ടുന്നതായിരുന്നു.

ഹിന്ദുക്കളെ ഭയപ്പെടുത്തുന്നതിനും, പീഡിപ്പിക്കുന്നതിനും, ഹിന്ദുജനതയുടെ സാന്ദ്രതകുറക്കുന്നതിനും പോർട്ടുഗൽ ആദ്യം 02-ഏപ്രിൽ-1560 ലും, പിന്നീട് 27-നവംബർ-1563 ലും, 03-ഏപ്രിൽ-1582 ലും ,13-മാർച്ച്-1612 ലും 31-ജനുവരി-1620 ലും വിചാരണ ഉടമ്പടി പുതുക്കിയിരുന്നു. വിചാരണനിയമം 230 പേജുകൾ ഉണ്ടായിരുന്നു. ഫാ:ഡിയാഗോ ഡ ബോർഡായും അഡ്വൈസറി വികാർ ജെനറൽ മിഗ്വേൽ വാസും (വികാരി) ചേർന്ന് അതിൽനിന്നും ഭീകരവും നികൃഷ്ടവുമായ 41 ശിക്ഷാരീതികൾ തെരെഞ്ഞെടുത്തു.

### *ചില വിചാരണ ശിക്ഷാ നടപടികളിലേക്ക് ഒരെത്തിനോട്ടം..*

*ജൂഡാസ് ചെയർ: കൂർത്ത പിരമിഡിന്റെ ആകൃതിയിലുള്ള മരക്കഷ്ണം ഉയർന്ന സ്റ്റാന്റിൽ ഉറപ്പിച്ചിരിക്കും. ക്രിസ്ത്യൻ മത വിശ്വാസത്തിനെതിരായവരെ നഗ്നനാക്കി കയറാൽ ബന്ധിച്ച് ഉയർത്തി പൃഷ്ഠഭാഗം അതിലിടിക്കത്തക്ക രീതിയിൽ അതിനു




മീതേക്ക് വീണ്ടും വീണ്ടും ഇടുന്നു. സ്തീകളേയും പുരുഷന്മാരെയും ഈ ശിക്ഷക്ക് വിധേയരാക്കാറുണ്ട്. നട്ടെല്ലിന്റെ കീഴറ്റം, മലദ്വാരം, ജനനേന്ദ്രിയം എന്നിവക്ക് മാരകമായി ക്ഷതമേൽക്കുകയും അങ്ങിനെ മരണം സംഭവിക്കുകയും ചെയ്യുന്നു.

*ഹെഡ്വൈസ് : മതവിരോധിയെ പിടിച്ചുകെട്ടി തല ഹെൽമെറ്റിൻ രൂപത്തിലുള്ള കൊടിലിൽ ഉറപ്പിക്കുന്നു. പിന്നീട് പല്ലും, തലയോട്ടിയും തകർന്ന് കണ്ണുകൾ വെളിയിൽവരും വരെ കൊടിൽതിരിച്ച് മുറുക്കി കൊണ്ടിരിക്കുന്നു.




*മറ്റുശിക്ഷാരീതികൾ: കാലുകൾ എണ്ണ, മൃഗക്കൊഴുപ്പ് തുടങ്ങിയവയിൽ മുക്കിയ ശേഷം തീകൊടുക്കുക.

*വാളുകളും കുന്തങ്ങളും ഉപയോഗിച്ച് ശരീരത്തിൽ മുറിവുകൾ ഉണ്ടാക്കുക.

*മഴു ഉപയോഗിച്ച് തലവെട്ടിപ്പിളർക്കുക.

*പിയർ : അറ്റം ബൾബ് പോലെയിരിക്കുന്ന ഉപകരണം മതവിരോധിയുടെയോ അല്ലെങ്കിൽ ഹിന്ദുമതപ്രകാരം ആരാധന നടത്തിയതിന് പിടിക്കപ്പെട്ടവരുടെയോ വായിലേക്കോ, യോനിക്കുള്ളിലേക്കോ തള്ളികയറ്റിയശേഷം മറ്റെ അഗ്രത്തുനിന്നും തിരിച്ച് ബൾബ്രൂപത്തിലുള്ള ഭാഗം വികസിപ്പിക്കുന്നു. ഇതുമൂലം ആന്തരീക രക്തസ്രാവവും , വായിലാണെങ്കിൽ ശ്വാസതടസവും പിന്നീട് താടിയെല്ലിന്റെ ബന്ധം വിട്ടുപോകുന്നതിനും എങ്ങി



നെയാണെങ്കിലും രണ്ടവസ്ഥയിലും മരണത്തിൽ കലാശിക്കുകയും ചെയ്യുന്നു.

*കൂർത്ത ഉപകരണങ്ങളുപയോഗിച്ച് ശരീരം കീറിമുറിക്കുക.

*കണ്ണുകൾ, പല്ലുകൾ,നഖം,ഹൃദയം എന്നിവ ചൂഴ്ന്നെടുക്കുക.

*കഴുത്ത് വെട്ടി കൊലപ്പെടുത്തുക.

*സ്ത്രീകളെ നഗ്നരാക്കി മരിക്കുംവരെ ഒറ്റക്കാലിൽ കെട്ടിത്തൂത്തൂക്കിയിട്ട് പീഢിപ്പിക്കുക.

*സ്ട്രേപ്പാഡൊ: ശിക്ഷിക്കപ്പെട്ടയാളുടെ കൈകൾ രണ്ടും പിന്നിലാക്കി കെട്ടുന്നു. അതിൽനിന്നും തന്നെ കപ്പി ഉപയോഗിച്ച് കെട്ടിത്തുക്കുന്നു. അങ്ങിനെ കെട്ടിത്തുക്കിയ ശേഷം കാലിൽ ഭാരം തൂക്കിയിടുന്നു. പിന്നീട് പെട്ടന്ന് പകുതിഭാഗം താഴ്ത്തിയ ശേഷം പൊടുന്നനെ ഉയർത്തുന്നു. അപ്പോൾ കൈകളും ചേർന്നിരിക്കുന്ന പാർശ്വഭാഗവും തമ്മിലുള്ളബന്ധം തകർന്ന് ഒടിഞ്ഞുതൂങ്ങു-ന്നു.




*പട്ടിണിക്കിട്ട് കൊല്ലുക.

*റാക്കിലിട്ട് കെട്ടിവലിച്ചുമുറുക്കിയ ശേഷം വയർ കീറി കുടലുകൾ പുറത്തെടുക്കുക.

*തംബ് സ്ക്രൂ: കൈ വിരലുകൾ ഒരു പ്രത്യേകതരം ക്ലിപ്പിൽ വച്ചു ബന്ധിച്ചശേഷം സ്ക്രൂ മുറുക്കി വിരലുകൾ ചതച്ച് എല്ലുകൾ പൊട്ടിക്കുന്നു. ശേഷം ബൂട്ടിക്കെൻ എന്ന ഷൂസ് ഉപയോഗിച്ച് ചവിട്ടി എല്ലും മാംസവും ചിതറിക്കുക.

*ബ്രെസ്റ്റ്റിപ്പർ: നഗ്നരാക്കിയ സ്ത്രീകളെ പിടിച്ചുകെട്ടിയ ശേഷം കൂർത്തപല്ലുകൾ ഉള്ള ഉപകരണം ഉപയോഗിച്ച് മാറിടം ചെറുകഷ്ണങ്ങളായി കുത്തി പറിച്ചെടുക്കുന്നു.


ബ്രെസ്റ്റ് റിപ്പർ

വിസ്തരിക്കുമ്പോൾ പ്രത്യേകിച്ച് സ്ത്രീകളെ നഗ്നരാക്കിയാണ് വിചാരണ നടത്തിയിരുന്നത്.ശിക്ഷകൾക്കു മുന്നോടിയായി സ്ത്രീകൾ പലവട്ടം ക്രൂര ബലാത്സംഗത്തിന് വിധേയരായിട്ടുണ്ടാകും.

*സ്ത്രീയെയോ, പുരുഷനെയോ തലകീഴായികെട്ടിത്തൂക്കി തലമുതൽ മാറ് വരെ വെള്ളത്തിൽ താഴ്ത്തുന്നു.

*സ്റ്റാക്ക്: ശിക്ഷിക്കപ്പെട്ടവരെ കുറ്റിയിൽ ബന്ധിച്ച് തീയിട്ട് കൊല്ലുന്നു. മിക്കവാറും കാൽഭാഗത്ത് വിറകുകൾ അടുക്കി എണ്ണയൊഴിച്ചായിരിക്കും ജീവനോടെയുള്ള ഈ ദഹിപ്പിക്കൽ.


സ്റ്റാക്ക്

*വീൽ : മതവിരോധിയെ ബന്ധനസ്ഥനാക്കിയശേഷം കൈകാലുകളും ശരീരവും ചക്രത്തിലേക്ക് വച്ചു ബന്ധിക്കുന്നു, അതിനുശേഷം ചക്രം കറക്കാൻ തുടങ്ങുന്നു. ചിലപ്പോൾ താഴെനിന്നും തീയിടുകയോ പുകയ്ക്കുകയോ ചെയ്തുകൊണ്ടിരിക്കും.

*സോവിങ്ങ് : ശാസന ലംഘിച്ച ഇതര മതവിശ്വാസിയെ നഗ്നനാക്കി തല കീഴായി കാലുകൾ അകത്തി കെട്ടിത്തൂക്കിയിട്ടശേഷം ഇടുപ്പിൽനിന്നു വാളുപയോഗിച്ച് അറുക്കുന്നു.


സോവിങ്ങ്




*റാക്ക്: കുറ്റാരോപിതനെ പിടിച്ച് ഒരു തട്ടിൽ കിടത്തി കൈകാലുകൾ വലിച്ചു കെട്ടിയ ശേഷം ദണ്ഡ് ഉപയോഗിച്ച് തിരിച്ച് മുറുക്കികൊണ്ടിരിക്കുന്നു. അവസാനം ശരീരത്തിന്റെ ജോയിന്റുകൾ വിട്ടുപോകും വരെ ഈ പ്രവർത്തി തുടരുന്നു.

ഫ്രഞ്ച് യാത്രീകനായിരുന്ന ഡോ.ചാൾസ് ഡെലോൺ ഗോവയിലേ സുൽത്താൻ പാലസിലെ വിചാരണതടങ്കലിൽ മതനിന്ദ ആരോപിക്കപ്പെട്ട് (1674-1677) കഴിഞ്ഞിരുന്നു. അദ്ദേഹം ക്രിസ്ത്യൻ പുരോഹിതന്മാരുടെ ക്രൂരവും നിന്ദ്യവും നീചവുമായ ചൂഷണം ചെയ്യലുകൾക്ക് സാക്ഷിയായിരുന്നു. വിശുദ്ധകാര്യാലയം ഗോവയിലെ ആദിൽ-ഖാന്റെ പഴയ കൊട്ടാരത്തിലായിരുന്നു. ഇതുതന്നെയായിരുന്നു പോർട്ടുഗീസ് ഗവർണർമാരുടെയും വൈസ്രോയിമാരുടെയും കൊട്ടാരവും വാസസ്ഥാനവും.പോർട്ടുഗലിന് ഗോവയല്ലാതെ രണ്ട് കൊളോണിയൽ പ്രദേശംകൂടിയുണ്ടായിരുന്നു. ദമനും-ദിയുവും അവിടെയും പോർട്ടുഗലിന് വിചാരണതടവുകാരെ പാർപ്പിക്കാൻ തടവറകളുണ്ടായിരുന്നു. ഇരുൾനിറഞ്ഞതും ദുർഗന്ധം വമിക്കുന്നതും സൗകര്യങ്ങളൊന്നുമില്ലാത്തതുമായ ഈ തടവറയുടെ ഭിത്തികൾ എല്ലാം തന്നെ ഒന്നരമീറ്റർ കനമുള്ളതുമായിരുന്നു. ചാൾസ് ഡെലൺ ദമനിൽ ആയിരുന്നു താമസിച്ചിരുന്നത്. അദ്ദേഹം മെഡിസിന് പ്രാക്ടീസ് നടത്തിയിരുന്ന കാലമായിരുന്നു. അദ്ദേഹം മതവിലോപത്തിന് വിചാരണ ശിക്ഷ നേരിടാൻ കാരണം വൈസ്രോയിയായ മാനുവൽ ഫെർട്ടാഡൊ ഡ മെണ്ടൊൺക-യുടെയും വിശുദ്ധകാര്യാലയത്തിലെ സെക്രട്ടറിയായിരുന്ന കർദ്ദിനാളിന്റെയും അസൂയയിൽ കുരുത്ത പ്രതികാരത്തിന്റെയും ഫലമായിട്ടായിരുന്നു. കാരണം കർദ്ദിനാളിന്റെ ചെറുവീടിനുമുന്നിലായി ഒരു സ്ത്രീ പാർത്തിരുന്നു. അവളിൽ

അദ്ദേഹത്തിന് ഒരുകണ്ണുണ്ടായിരുന്നു. ഡെലണിന്റെ അവളുടെ വീട്ടിലേക്കുള്ള ഇടക്കിടെയുള്ള വരവ് അദ്ദേഹത്തിനു ദഹിച്ചിരുന്നില്ല. അവൾ ഡെലണിൽ ആകൃഷ്ടയായിരുന്നു എങ്കിലും സാഹചര്യങ്ങൾ എതിരായിരുന്നതിനാൽ ഡെലൺ അത് കണക്കിലെടുത്തിരുന്നില്ല. എന്നാൽ സാവധാനം ഡെലൺ അദ്ദേഹത്തിന്റെ ഏറ്റവും പ്രീയപ്പെട്ട ശത്രുവാണന്ന് പുരോഹിതന് മനസ്സിലാകുകയും. ഡെലണിൽ മതവിലോപം ചാർത്തി തടവറയിലടക്കുകയും ചെയ്തു.

ഗോവയിൽ ആദിൽഖാന്റെ പഴയ കൊട്ടാരത്തിലായിരുന്നു. വിചാരണ. അവിടെയും അവസ്ഥകൾ വ്യത്യസ്ഥമായിരുന്നില്ല. പുരുഷന്മാർക്കുള്ള തടവറകൾ ഭൂനിരപ്പിനുതാഴെയും സ്ത്രീകളുടേത് അതിനു മുകളിലുമായിരുന്നു. അവിടെനിന്നും ഒരിടനാഴി വിചാരണക്കാർ താമസിക്കുന്ന കൊട്ടാരത്തിലേക്കുണ്ടായിരുന്നു. പലരാത്രികളിലും സ്ത്രീകളുടെ നിലവിളികൾ ഉയർന്നുകേട്ടിരുന്നു. പ്രതികരിക്കാൻ കരുത്തില്ലാത്ത ഒരു ജനതയുടെ ദയനീയമായ ആർത്തനാദങ്ങളായിരുന്നു അവ.

1687 ൽ ഡോ.ചാൾസ് ഡെലോണിന്റെ "L'inquisition de goa" എന്ന പുസ്തകത്തിൽ നിസ്സഹായരായ ഇരകളെപറ്റി എഴുതിയിരിക്കുന്നു " കൂർത്തപല്ലുകളുള്ള ഉപകരണങ്ങൾ വച്ച് അടിക്കുന്നതിന്റെ ശബ്ദവും ആപാവങ്ങളുടെ നിസ്സഹായതയോടെയുള്ള നിലവിളിയും എന്റെ കതുകളിൽ കേൾക്കുമായിരുന്നു."

വത്തിക്കാൻ കേന്ദ്രീകരിച്ച് വിശുദ്ധ വിചാരണയുടെ കാര്യാലയം ഇപ്പോഴും ലോക അധികാരത്തിന്റെ ശക്തമായ ശ്രേണിയിൽത്തന്നെയാണ്. പോപ്പ് പോൾ VI വിശുദ്ധ വിചാരണയെ "കോൺഗ്രിഗെഷൻ ഓഫ് ഡൊാക്റ്ററൈൻ ഓഫ് ഫെയിത്ത്" (സഭ) എന്ന ഓമനപ്പേരിട്ട് വിളിക്കുന്നു എങ്കിലും ഇത് അട്സ്ഥാനപരമായി വിചാരണാകോടതികൾ തന്നെ

യാണ്. ചുവടുകൾ മാറ്റി ആതുരസേവനമെന്ന ഭാവത്തോടെ യാണ് പ്രവർത്തനം എന്നുമാത്രം.

ലേകത്തെ മുഴുവൻ ക്രിസ്തീയവൽക്കരിക്കാൻ പോപ്പ് ജോൺ പോൾ II മൻ അമേരിക്കയുടെ സഹായത്തോടുകൂടി ഇന്ന് വിജയകരമായി‘‘ജോഷുവാ പ്രൊജക്റ്റ്’’ (joshuva project). നടത്തികൊണ്ടിരിക്കുന്നു.എല്ലാരാജ്യങ്ങളിലേയും പ്രബലമായ മതവും ജാതിയും അംഗസംഖ്യയും അളന്നുകുറിച്ചാണ് ഇത് നടത്തപ്പെടുന്നത്.(ഗൂഗിളിൽ സൈറ്റ് സന്ദർശിക്കുക) ഒറ്റ ക്രിസ്ത്യാനിപോലും ഇല്ലാത്ത സ്ഥലത്ത് ആദ്യം പള്ളിപണി യുന്നു. പിന്നെ മിഷണറിമാർ പണിതുടങ്ങുന്നു. മതപരി വർത്തനത്തിന്റെ പുരോഗതി അറിയാൻ വരെ സൈറ്റിൽ മാർഗ്ഗമുണ്ട്. ആട്ടിൽതോലണിഞ്ഞ ചെന്നായ്ക്കൾ നടത്തുന്ന ഈ മതപരിവർത്തന ആതുരസേവനങ്ങൾക്കായി കോടികൾ ഒഴുകുന്നു. 4000 വിദേശമിഷണറിമാരും ഒട്ടനവധി സ്വദേശി മിഷണറിമാരും മാസശബളാടിസ്ഥാനത്തിലും ദിവസക്കൂലി യിലും പണിയെടുക്കുന്നു. ആതുരസേവനം തകൃതിയായി നടത്തുന്നു. മനോഹരം ദൈവത്തിന്റെ രാജ്യവും ഭ്രാന്താലയം തന്നെയെന്ന് തീർച്ച!

അദ്ധ്യായം : അഞ്ച്

# ഭീകരതയുടെ കാവലാളുകൾ

**മി**ഷണറിമാർ ബലപ്രയോഗത്തിലൂടെയുള്ള പരിവർത്തനങ്ങൾ തുടർന്നുകൊണ്ടിരുന്നു.വിഗ്രങ്ങൾ തകർക്കപ്പെട്ടു.മുൻപ് മുസ്ലിം പ്രാകൃത അധിനിവേശശക്തികൾ നിരവധി ക്ഷേത്രങ്ങൾ തകർത്ത് ആതിനുമേൽ മസ്ജിദുകൾ പണിതു. ക്രിസ്ത്യൻ മിഷണറിമാർ കൂടുതൽ പൈശാശികമായും വെറുപ്പോടെയും അതുതന്നെ ആവർത്തിച്ചു.

ഫാ.ഡിയൊഗൊ ഡ ബൊറൊഡയും അദ്ദേഹത്തിന്റെ സഹായിയും ഉപദേശകനുമായ മിഗേൽ വാസും ചേർന്ന് ഹിന്ദുക്കളെ മതപരിവർത്തനം ചെയ്യാൻ പദ്ധതി തയ്യാറാക്കി. ആ പദ്ധതി അനുസരിച്ച് വൈസ്രോയി ആന്റോണിയോ ഡ നൊറൊൻഹ എ.ഡി-1566ൽ പോർട്ടുഗീസിന്റെ അധികാര പരിധിയിൽ വരുന്നപ്രദേശം മുഴുവൻ ബാധകമാകുന്ന തരത്തിൽ ഒരു ഉത്തരവ് പുറപ്പെടുവിച്ചു.



''ഉത്തരവ് ഇപ്രകാരമായിരുന്നു. പോർട്ടുഗൽ രാജാവിന്റെ അധികാര പരിധിയിൽ വരുന്ന ഗോവൻ പ്രവശ്യയിൽ ഒറ്റ ഹിന്ദു ക്ഷേത്രങ്ങളും നിർമ്മിക്കാനോ പുനരുദ്ധരിക്കാനോ

പാടുള്ളതല്ല. ഉത്തരവ് ലംഘിച്ചാൽ ആ ക്ഷേത്രങ്ങൾ നശിപ്പിക്കപ്പെടുന്നതും വസ്തുവകകൾ കണ്ടുകെട്ടുന്നതും, ഉത്തരവ് ലംഘിക്കുന്നവരെ കഠിനമായി ശിക്ഷിക്കുന്നതുമായിരിക്കും''

മതപരമായ വെറുപ്പുമാത്രമായിരുന്നില്ല, നിരവധി സംസ്കൃത ഗ്രന്ഥങ്ങൾ, ശാസ്ത്രഗ്രന്ഥങ്ങൾ, രോഗനിവാരണഗ്രന്ഥങ്ങൾ, ഗണിതശാസ്ത്ര ഗ്രന്ഥങ്ങൾ എന്നിവ കവരുക എന്ന ഗൂഢ ലക്ഷ്യവും ഇതിനുപിന്നിലുണ്ടായിരുന്നു. ഫ്രാൻസിസ് സേവ്യാറിൽ നിന്നുമാണ് ലീച്ച് വാക്സിനേഷൻ (അട്ടക്കെതിരെയുള്ള പ്രതിരോധമരുന്ന്) ഇംഗ്ലീഷുകാർക്ക് ലഭിച്ചത്. പിന്നീറ്റ് ഫ്രീമാൻസൻ എഡ്വാഡ് ജെന്നർ എന്നയാൾ അത് കണ്ടുപിടിച്ചതിന്റെ അവകാശം അയാളുടെ പേരിലാക്കി.

മതം മാറുന്നവർക്ക് പോർട്ടുഗീസ് പേരുകൾ നൽകി. ഫെർണാണ്ടസ്, റൊഡ്രിക്യൂസ്, ഡി മെല്ലോ, ഡി കോസ്റ്റ,ഡിസൂസ, റെബെല്ലോ, ഗോൺസാൽവസ് എന്നിവ ഇന്നും തുടർന്നുകൊണ്ടിരിക്കുന്ന ഉദാഹരണങ്ങളാണ്.

എ.ഡി 1620 ജനുവരി 31 ന് പോർട്ടുഗൽ ഗവൺമന്റ് ഹിന്ദു ആചാരപ്രകാരമുള്ള വിവാഹങ്ങൾ നിരോധിച്ചു.അഗ്നി സാക്ഷിയായി ചെയ്യുന്ന എല്ലാകർമ്മങ്ങളും പൂജകളും നിർത്തലാക്കി. 4-ഡിസംബർ-1567 ൽ മൃതശരീരങ്ങൾ ദഹിപ്പിക്കുന്നതും ഹിന്ദു ദേവതകളെയും ദേവന്മാരെയും ആരാധിക്കുന്നതും കർശ്ശനമായി നിരോധിച്ചു. ഹിന്ദുക്കൾക്ക് ഗവൺമന്റ് ജോലികൾ നിഷേധിക്കപ്പെട്ടു. 15 വയസ്സിനു മുകളിലുള്ള എല്ലാവരും ക്രിസ്ത്യൻ പ്രാർത്ഥനകളിലും മതപ്രഭാഷണങ്ങളിലും നിർബന്ധമായും പങ്കെടുക്കാൻ ഉത്തരവിട്ടു. പരിവർത്തനത്തിന്റെ ആക്കംകൂട്ടാൻ ബിഷപ്പ് മതം മാറാൻ തയ്യാറാവാത്തവരെക്കൊണ്ട് ഗോമാംസം കഴിപ്പിക്കാൻ ഉത്തരവിട്ടു.(മത പരിവർത്തനം നടത്തിയ ശേഷവും ഗോമാംസവും മദ്യവും നൽകിയിരുന്നു. പഴയ സംസ്കാരത്തെ

ഹിന്ദുക്കളുടെ മനസ്സിൽ നിന്നും പാടെ പിഴുതുകളയുക എന്നതായിരുന്നു ഈ മിഷനറിമാരുടെ ഉദ്ദേശ്യം.)ഈ ക്രൂരതകൾ സഹിക്കാൻ കഴിയാത്തവർ കൂട്ടം കൂട്ടമായി ഗോവയിൽ നിന്നും പാലയനം ചെയ്തു. കർണാടകയിലും കേരളത്തിന്റെ വടക്കുഭാഗങ്ങളിലും സാരസ്വത ബ്രഹ്മണർ എത്തുന്നത് അങ്ങിനെയാണ്. ശ്രീ. പി . ഗോപാലകൃഷ്ണ പൈ യുടെ'' സ്വപ്ന സാരസ്വത '' എന്ന ഗ്രന്ഥത്തിൽ സ്വാരസ്വത ബ്രാഹ്മണരുടെ പാലയനത്തെപ്പറ്റിയും അവർ അനുഭവിച്ച പീഢനങ്ങളെ പറ്റിയും വിശദ്ദീകരിക്കുന്നുണ്ട്.

പരിവർത്തന വിധേയരായിരുന്ന ഹിന്ദുക്കൾക്ക് മാനസീകമായി യുക്തിക്കുനിരക്കാത്ത ഈ സംസ്കാരത്തെ ഉൾക്കൊള്ളാൻ കഴിഞ്ഞിരുന്നില്ല. അവർ രഹസ്യമായി സ്വമതപ്രകാരമുള്ള ആരാധനകൾ നടത്തിയിരുന്നു. മിഷണറിമാർ ഇത്തരം സംഭവങ്ങൾക്ക് അതിക്രൂരമായ രീതിയിൽ തന്നെ മറുപടി നൽകി. ഉയർന്നജാതിക്കാരായ സാരസ്വത ബ്രാഹ്മണരിൽ നിന്നും തന്നെയായിരുന്നു തുടക്കം. ക്രിസ്ത്യൻ ആരാധനകളിൽ പങ്കെടുക്കാൻ പോകാത്തവരെ ക്രൂരവും ഭീകരവുമായ വിചാരണക്ക് വിധേയരാക്കി. കുതിരപ്പുറത്തും പല്ലക്കിലും യാത്ര ചെയ്യുന്ന പ്രഭുക്കന്മാരെയും പുരോഹിതരെയും സ്ത്രീകളെയും വിചാരണക്ക് മുന്നോടിയായി പിടിച്ചുകെട്ടി കൊണ്ടുപോയി. എവിടെ വേദപാരായണ ശബ്ദം കേൾക്കുന്നുവോ ആ ഭവനങ്ങൾ ആക്രമിക്കപ്പെട്ടു. വേദപണ്ഢിതരുടെ നാവ് അറുത്തുമാറ്റപ്പെട്ടു. മാതാപിതാക്കളുടെ കൺപോളകൾ അറുത്തുമാറ്റി. കൺപോളകളില്ലാത്ത വേദനയോടെ നിസ്സഹായതയോടെ അപമാനത്തോടെ ഇരിക്കുന്ന അവരോടുള്ള ക്രൂരത അവസാനിച്ചു എന്നുനിങ്ങൾ കരുതി



യെങ്കിൽ തെറ്റി. ഇത് ഒരു തുടക്കം മാത്രമാണ്. അവരെ കെട്ടിയിട്ട ശേഷം അവരുടെ കൺമുന്നിൽ വച്ച് അവരുടെ ആൺമക്കളെ ക്രൂരവും നീചവുമായരീതിയിൽ കൊല ചെയ്തു. അവരുടെ പെൺ മക്കളെ അവരുടെ കണ്മുന്നിലിട്ടു തന്നെ അതിക്രൂരമായ കൂട്ടബലാത്സംഗങ്ങൾക്കിരയാക്കി. എതിർക്കാൻ ശ്രമിക്കുന്നവരെ ജീവനോടെ ദഹിപ്പിച്ചു. ചിലരുടെ കാതുകൾ അറുത്തെടുത്തു. പിന്നെ കാലിൽ



ലോഹകാലുറകൾ ധരിപ്പിച്ച് തീയുടെ മുകളിൽ നിറുത്തി. ഹിന്ദുപുരോഹിതരുടെ മുന്നിൽ വച്ച് വിഗ്രഹങ്ങൾ തട്ടിത്തെറിപ്പിക്കുകയും തകർക്കുകയും ചെയ്തു. പരിവർത്തനം ചെയ്യപ്പെട്ടവരെ കൊണ്ട് ഹിന്ദുക്കളുടെ കുടിലുകൾക്ക് തീയിട്ടു. പിടിക്കപെടുന്ന ഹിന്ദു സ്ത്രീകൾ ക്രൂരബലാത്സംഗങ്ങൾക്കിരയായിരുന്നു. ചിലരുടെ മുലകൾ അറുത്തുമാറ്റപ്പെട്ടിരുന്നു. തുടർന്നും ദണ്ഡിപ്പിച്ച് അവരുടെ വേദനകൾ കണ്ട് ആസ്വദിച്ച് ആർത്തുചിരിച്ച് ഉല്ലസിച്ച ശേഷം അവരിൽ പലരെയും ജീവനോടെ ദഹിപ്പിക്കുകയോ, ജയിലിലടക്കുകയോ ചെയ്തിരുന്നു. കുറ്റം ചാർത്തപെട്ടവരിൽ ചിലരുടെ തലയിൽ ആൽകോഹോൾ ഒഴിച്ച് തീ കൊടുത്തു. ചിലരെ ഇരുമ്പു ദണ്ഡുകൾക്ക് മുകളിൽ കിടത്തി കൈകാലുകൾ വരിഞ്ഞുകെട്ടി കുഴലിലൂടെ വായിലേക്ക് വെള്ളം ഒഴിച്ച് വയറ്റിൽ സമ്മർദ്ദം കൂട്ടിയശേഷം ഇരുമ്പുദണ്ഡുകൊണ്ട് വയീറ്റിനുമീതെ അടിച്ച് വയർ പൊട്ടിക്കുന്നു, ചിലരുടെ നഖം പിഴിതെടുത്തശേഷം ആ മാംസത്തിലേക്ക് ആണിതറച്ചിരുന്നു. സ്ത്രീകളുടെ യോനിയിലേക്കും മലദ്വാരത്തിലേക്കും ഇരുമ്പു ദണ്ഡ് പഴുപ്പിച്ച ശേഷം കുത്തിക്കയറ്റിയിരുന്നു. ചിലർക്ക്

വേദനിച്ച് പതുക്കെ മരണം സംഭവിക്കാൻ മർമ്മ പ്രധാനമല്ലാത്ത എല്ലാഭാഗവും ചുറ്റിക ഉപയോഗിച്ച് പ്രഹരിച്ച് ചതക്കുന്നു. ( ദിവസങ്ങളോ മണിക്കൂറുകളോ കഴിഞ്ഞായിരിക്കും ഇവർ മരിക്കുന്നത്). ഇൻഡ്യാക്കാർ വളരെ സഹിഷ്ണുതയുള്ളവരും സമാധാനപ്രകൃതിക്കാരുമായിട്ടുപോലും മുഹമ്മദിന്റെ ദൈവം ക്രിസ്ത്യാനിയുടെ ദൈവത്തേക്കാൾ എത്രയോ ഭേദം എന്ന് അവർക്കു തോന്നിപ്പോയി. കാരണം മുസ്ലിം അധീനതയിലുള്ള മുഗൾ രാജഭരണ പ്രവശ്യകളിൽ കുറഞ്ഞത് ഹിന്ദുവിന് സമാധാനപരമായ ജീവിതം ഒരളവുവരെ സാധ്യമായിരുന്നു. അത്രക്കു ഭീകരവും പൈശാശികവും ആയിരുന്നു അവർക്കനുഭവിക്കേണ്ടിവന്ന ദുരിതങ്ങൾ. ജനം കൂട്ടമായി പാലയനം നടത്തി. ഗോവയും ദിയുവും മരുഭൂമിപോൽ ശ്യൂന്യമായി കൊണ്ടിരുന്നു.

റിച്ചാർഡ് സില്ലെരുടെ ''ഗാർഡിയൻ ഓഫ് ഡാൺ'' എന്ന പുസ്തകത്തിൽ ഗോവൻ മതവിചാരണയെപ്പറ്റി വിവരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ അഭിമുഖത്തിൽ പറയുന്നു. ''ഗോവൻ മതവിചാരണ അതിക്രൂരവും ദയാഹീനവുമായിരുന്നു.''




സഹിക്കാൻ ശേഷിയില്ലാത്ത പാവങ്ങൾ ക്ഷമാപണം നടത്തി പരിവർത്തനത്തിന് തയ്യാറാകുന്നു. കുറ്റം ആരോപിക്കപ്പെട്ടവരെ കഴുമരത്തിലേക്കോ, തൂണിൽ കെട്ടി ദഹിപ്പിക്കാനോ കൊണ്ടുപോകുമ്പോൾ അവർ തല്ലിച്ചതക്കപ്പെട്ടിട്ടുണ്ടായിരിക്കും, ശരീരം മുഴുവൻ അടിച്ചു പൊട്ടിച്ച് തൊലി പൊളിക്കപ്പെട്ടിട്ടുണ്ടായിരിക്കും, തീകൊണ്ട് പൊള്ളിക്കപ്പെട്ടിട്ടുണ്ടാരിക്കും, കൈകളും നാവും ഛേദിക്കപ്പെട്ടിരിക്കും. ഓർക്കുക ഇവരാണ് ഇന്നത്തെ സമാധാന

ത്തിന്റെ വെള്ളരിപ്രാവുകൾ. യേശുവിന്റെ പേരിൽ 262 വർഷം ചെയ്ത ക്രൂരവും ദാരുണവുമായ കൂട്ടക്കൊലകൾ ഒന്നും തന്നെ അറിയാത്ത ഭാവത്തിൽ ചരിത്രത്തിലിതുവരെ ക്രിസ്തുമത പ്രചരണത്തിനായി സമാധാന സുവിശേഷവും ആതുരസേവനവുമല്ലാതെ ഒന്നും നടന്നിട്ടില്ല എന്നു വിശ്വസി ക്കുന്നവരും വിശ്വസിപ്പിക്കാൻ ശ്രമിക്കുന്നവരും ആ ചരിത്രം ഒന്നു മറിച്ചുനോക്കുന്നത് നന്നായിരിക്കും.

അലക്സാന്റരെ ഹെർക്കുലാനൊ എഴുതിയ ‘‘ഫ്രാഗ്മന്റ് എബൗട്ട് ദ ഇൻക്യുസിഷൻ’’ എന്നപുസ്തകത്തിൽ കാണപ്പെടുന്നു.“ഗർഭിണികളായ സ്ത്രീകളെ 7 മുതൽ 8 വരെ ദിവസം ക്രൂരപീഢനത്തിനിരയാക്കി ഗർഭഛിദ്രം വരുത്തുന്നു.” യൗവനത്തിന്റെ ഭംഗിയോ സൗന്ദര്യമോ വാർദ്ധക്യത്തിന്റെ അവശതയോ സ്ത്രീകളോടുള്ള അനുകമ്പയ്ക്ക് കാരണ മായിരുന്നില്ല. പ്രാകൃതവും ക്രൂരവുമായ മതപരിവർത്തന ത്തിന്റെ പേരിലുള്ള ഈ ശിക്ഷാവിധികളിൽ നിന്നും ആരും രക്ഷപ്പെട്ടിരുന്നുമില്ല. ഹെർകുലാനൊ തുടരുന്നു‘‘ ഏഴും എട്ടും പേരെ ശിക്ഷാനടപടികൾക്ക് വിധേയരാക്കുന്ന ദിവസങ്ങൾ ഉണ്ടായിരുന്നു.ബിഷപ്പുമാർക്കും കർദ്ദിനാൾമാർക്കും വികാരിക ൾക്കും അത്താഴം കഴിഞ്ഞുള്ള വിനോദ മാർഗ്ഗമായിട്ടായിരുന്നു രാത്രികളിലുള്ള ഈ വിചാരണകൾ. വിചാരണക്കാരായ ബിഷപ്പുമാരും കർദ്ദിനാൾമാരും ക്രൂരതയനുഭവിച്ചുകൊണ്ടിരി ക്കുന്ന സ്ത്രീകളുടെ ശരീരസൗന്ദര്യത്തെ വർണ്ണിക്കുന്ന കുറിപ്പുകൾ ഉണ്ടാക്കി ഒത്തുനോക്കി പരിഹസിക്കുന്നത് ഈ പീഢനങ്ങൾക്കിടെയുള്ള ഒരു ചടങ്ങായിരുന്നു. നിർഭാഗ്യ വതികളും വിവാഹിതരുമായ നവവധുക്കളും കൗമാര പ്രായത്തിലുള്ള പെൺകുട്ടികളും അസഹനീയമായ ഈ വേദനകൾ സഹിക്കാനാകാതെ ചുരുണ്ടുകൂടുംബോൾ അല്ലെങ്കിൽ അതിതീഷ്ണമായ പീഢനങ്ങൾക്കിടയിൽ മയങ്ങി വീഴുമ്പോൾ ഈ ആഭാസന്മാർ കൈകൊട്ടിച്ചിരിച്ചുകൊണ്ട്

അവരുടെ അടുത്തുചെന്ന് അവളുടെ മുഖത്ത് തലോടും, മറ്റൊരുവൻ ആ സമയത്ത് അവളുടെ പ്രകാശം നിറഞ്ഞ സൗന്ദര്യം നിറഞ്ഞ കണ്ണുകളിൽ തഴുകും. പിന്നെ അവർ അവളൂടെ ശരീരത്തിന്റെ ഉയർച്ചതാഴ്ച്ചകളിലൂടെയും മാറിടങ്ങളിലൂടെയും കൈയ്കളെ ചലിപ്പിച്ചുകൊണ്ടിരിക്കും. മറ്റൊരുവൻ അവളുടെ കൈകളെ ചുംബിച്ച് തഴുകി കൊണ്ടിരിക്കുന്നുണ്ടാവും.മിശ്രിതമായ ഈ പ്രവർത്തികൾക്കിടയിൽ ബലിമൃഗമായ് അകപ്പെട്ട അവളുടെ നിസ്സഹായാവസ്ഥയെ ചൂഷണം ചെയ്തുകൊണ്ട് ഈ ബിഷപ്പുമാരുടെയും കർദ്ദിനാളന്മാരുടെയും രക്തം ചൂടുപിടിക്കും പിന്നെ അവർ യാഥാർത്ത കലാകാരന്മാരാകും''.



ഈ നിമിഷത്തിൽ മുൻ അമേരിക്കൻ പ്രസിഡന്റ് റിച്ചാർഡ് നിക്സണിന്റെ വാക്കുകൾ ഓർത്തുപോകുകയാണ്. ആ വാക്കുകൾ ഞാൻ നിങ്ങൾക്കായി താഴെക്കുറിക്കുന്നു.

13 മെയ് 1971 മുൻ അമേരിക്കൻ പ്രസിഡന്റ് റിച്ചാർഡ് നിക്സൺന്റെ അഭിമുഖത്തിൽ നിന്ന് '' ഈ രാജ്യം ആ വഴിയെ പോകുന്നതുകാണാൻ ഞാൻ ആഗ്രഹിക്കുന്നില്ല. നിങ്ങൾക്കറിയുമൊ ഗീക്കുകാർക്ക് എന്തു സംഭവിച്ചു എന്ന്? സ്വവർഗ്ഗപ്രേമം അവരെ നശിപ്പിച്ചിരിക്കുന്നു. അരിസ്റ്റോട്ടിൽ സ്വവർഗ പ്രേമിയായിരുന്നു എന്നത് തീർച്ചയാണ്. അത് നിങ്ങൾക്കെല്ലാം അറിയുകയും ചെയ്യാം. നിങ്ങൾക്കറിയുമോ റോമക്കാർക്ക് എന്തു സംഭവിച്ചെന്ന്? അവസാന ആറു ചക്രവർത്തിമാർ ദാസ്യവേലക്കാരായിരുന്നു. നിങ്ങൾക്കറിയുമോ വത്തിക്കനിലെ പോപ്പുമാർക്ക് എന്തു സംഭവിച്ചു എന്ന്? അവർ കന്യാസ്ത്രീകളുടെ കൂടെ രാത്രിയും പകലുമെന്നില്ലാതെ കിടക്കുന്നവരാണ്. അത് വർഷങ്ങളായും

നൂറ്റാണ്ടുകളായും നടക്കുന്നു എന്നതും ശരിതന്നെ. (ലോകത്തെ മുഴുവൻ പൈശാശികമായ വിചാരണയുടെ പേരിൽ പീഢിപ്പിച്ചിരുന്ന കാലം മുതൽ). മൂന്നോ നാലോ നൂറ്റാണ്ടുകൾക്ക് മുൻപ് അവർ സ്വവർഗഭോഗികളായിരുന്നു. അത് അവസാനിപ്പിക്കേണ്ടതായിരുന്നു. ഇന്ന് ബ്രിട്ടനിൽ നടക്കുന്നത് അതുതന്നെയാണ്. മുൻപ് ഫ്രാൻസിൽ നടന്നിരുന്നതും അതുതന്നെയാണ്''.

അദ്ധ്യായം : ആറ്

# ഒരു സംസ്കാരത്തിന്റെ അന്ത്യനാളുകൾ

**എ**.ഡി 1560 മുതൽ വലിയ വീടുകളോ കൊട്ടാരങ്ങളോ ആണ് വിചാരണക്കായി ഉപയോഗിച്ചിരുന്നത്. ആദിൽ-ഷായുടെ കൊട്ടാരങ്ങളും ഇതിൽ പെടും. അടച്ചിട്ടതും ഇരുണ്ടതുമായ മുറികളിലാണ് വിചാരണകൾ നടന്നിരുന്നത്. ക്രിസ്ത്യൻ മതവിശ്വാസികൾ ഒഴികെയുള്ളവരെ ശിക്ഷിക്കാൻ പ്രത്യേക ഉപകരണങ്ങൾ ഉണ്ടായിരുന്നു. 200-ൽ അധികം കാരാഗ്രഹ ങ്ങളാണ് വിചാരണ തടവുകാരെ അടച്ചുപൂട്ടാൻ ഉപയോഗി ച്ചിരുന്നത്. വിചാരണമുറിൽ മരിക്കുന്നവരെ കുഴിച്ചുമൂടുകയും പിന്നീട് പരസ്യമായി കുഴിതോണ്ടി പുറത്തെടുക്കുകയും ശേഷം കൂട്ടിയിട്ട് കത്തിക്കുകയും ചെയ്തിരുന്നു. മതാ ചാരപ്രകാരമുള്ള സംസ്കാരം നിഷേധിക്കുന്നതിലും ഹിന്ദു ക്കളെയും അവരുടെ മൃതദേഹത്തെയും അപമാനിക്കുന്നതിൽ പോർട്ടുഗീസ് മിഷണറിമാർ മൃഗീയമായ ആഹ്ലാദം കണ്ടെത്തി യിരുന്നു. ഓരോ തടവുകാർക്കും രണ്ട് മൺപാത്രങ്ങൾ നൽകിയിരുന്നു. ഒരു പാത്രം വെള്ളം കുടിക്കാനുള്ളതാ യിരുന്നു. തടവറകൾ വൃത്തിയാക്കാൻ ഒരു ചൂലുണ്ടായിരുന്നു. ഗോമാംസവും റൊട്ടിയുമായിരുന്നു പ്രധാന ഭക്ഷണം. നിർബന്ധമായും തടവുകാർ ശനിയാഴ്ച വൃതം (സബത്ത്) അനുഷ്ഠിക്കണമായിരുന്നു. തടവറയിൽ വച്ച് ഹിന്ദുദൈവങ്ങളെ പ്രാർഥിക്കുന്നവരെ തൂണിൽ ബന്ധിച്ച് തീകൊളുത്തി ജീവനോടെ എരിച്ചിരുന്നു. കുറ്റാരോപിതർ ക്ഷമാപണം

നടത്തിയിട്ടും കാര്യമുണ്ടായിരുന്നില്ല. അവരുടെ കർമ്മങ്ങൾക്ക് സാക്ഷിയായവരെ പഴിച്ച് അവരെക്കൂടി കുറ്റം ചുമത്തണമായിരുന്നു. അവരുടെ പേരുകൾ സബത്ത് ദിവസം നടക്കുന്ന അസംബ്ലിയിൽ പറയുകയും സാക്ഷികൾ അവിടെ ഹാജരാകുകയും വേണമായിരുന്നു. മിക്കവാറും കുടുംബാം-ഗങ്ങളും ഉറ്റവരും ബന്ധുക്കളുമായിരിക്കും സാക്ഷികൾ. അവരെയും ബുദ്ധിപൂർവ്വം ചതിയിലൂടെ കുടുക്കുക എന്ന ലക്ഷ്യം തന്നെയായിരുന്നു വേട്ടപ്പട്ടികളുടെ മനസ്സുമായി നടന്നിരുന്ന ബിഷപ്പുമാർക്കും കർദ്ദിനാൾമാർക്കും. പിടിക്കപ്പെടുന്നവർ ജീവപര്യന്തം തടവിലകപ്പെടുകയോ വധശിക്ഷക്ക് വിധേയരാകുകയോ ചെയ്യപ്പെട്ടു. അവരുടെ സ്വത്തുക്കൾ ബിഷപ്പുമാരും മറ്റു വിചാരണക്കാരും പങ്കുവച്ചു. ഹിന്ദുക്കൾ മാത്രമായിരുന്നില്ല, നാമമാത്രമേ ഉണ്ടായിരുന്നുള്ളൂ എങ്കിലും മുസ്ലിങ്ങളും വിചാരണശിക്ഷകൾക്ക് വിധേയരായി. മിക്കവാറും മുസ്ലിങ്ങൾ കൗശലപരമായി ക്രിസ്ത്യാനികളെ പുണർന്നുനിന്ന് ശിക്ഷാനടപടികളിൽ നിന്നും രക്ഷപ്പെട്ടു.

എ.ഡി 1567 ന്റെ അവസാനത്തോടെ ഗോവയുടെ വടക്കൻ പ്രദേശമായ ബർദേശിൽ 300 ക്ഷേത്രങ്ങൾ തകർക്കപ്പെട്ടു. 1583 ൽ എസോൾനയിലും കൻകൊളിമിലും പട്ടാളം അനവധി ഹിന്ദു ക്ഷേത്രങ്ങൾ നശിപ്പിച്ചു. നിരവധി മസ്ജിദുകളും തകർക്കപ്പെട്ടു.

എ.ഡി-1516 മുതൽ എ.ഡി-1812 വരെ അതിക്രൂരവും ,നിന്ദ്യവും, നീചവുമായ മത വിചാരണകൾ അനസ്യൂതം നടന്നുകൊണ്ടിരുന്നു. എ.ഡി- 1542 ൽ രണ്ട്ലക്ഷം ജനങ്ങൾ ഗോവയിൽ താമസിച്ചിരുന്നു. ഏകദേശം 20000 നു മേൽ ആളുകൾ മതവിചാരണക്കു വിധേയരായി. എന്നാൽ ഫ്രാൻസിസ് സേവ്യർ ഇത്രയധികം പൈശ്ചാശികത നടത്തിയിട്ടും അതിന്റെ ഫലം കാണാനുള്ള യോഗം അദ്ദേഹത്തിനുണ്ടായിരുന്നില്ല.

എ.ഡി-1552 ഡിസബർ 03-ാം തീയതി ചൈനയിൽ വച്ച് പനി മൂലം സേവ്യർ മരിച്ചു.

ഫ്രാൻസിസ് സേവ്യർ, പോപ്പ് പോൾ III എന്ന വൈകല്യം നിറഞ്ഞ മനുഷ്യപിശ്ചാചിനെ പ്രീതിപ്പെടുത്താനാണ് എ.ഡി-1545 ൽ ക്രൂരമായ ശിക്ഷാവിചാരണകൾ നടത്തിയത്. ഇതേ പോപ്പ് പോൾ III ആണ് റോമിൽ അടിമത്വം തിരിച്ചുകൊണ്ടു വന്നതും. കാലഘട്ടങ്ങൾക്കനുസരിച്ച് മുസ്ലിം സ്ത്രീകളും പുരുഷന്മാരും അടിമകളായി. എ.ഡി-1553 ഡിസംബർ 11 ന് ഫ്രാൻസിസ് സേവ്യറിന്റെ മൃതദേഹം ചൈനയിൽ നിന്നും ഗോവയിലേക്ക് കപ്പൽമാർഗ്ഗം എത്തിച്ചു. ഹിന്ദുക്കൾ തെറ്റായ ഗ്രന്ഥങ്ങളാണ് പിന്തുടരുന്നതെന്നും കറുത്ത കല്ലുകളെയാണ് ആരാധിക്കുന്നതെന്നും അവർക്ക് ഉചിതമായ ശിക്ഷ നൽകണമെന്നും പോപ്പ് പോൾ III നെ പ്രലോഭിപ്പിച്ച് ക്രൂരവും പൈശാശികവുമായ രീതിയിൽ ജനദ്രോഹം, മതപരിവർത്തനം എന്നിവ നടത്തിയതിന് (എന്തുകൊണ്ടും യേശുവിന്റെ ശിഷ്യ ന്മാരെക്കാൾ കൂടുതൽ പേരെ ) എ.ഡി- 1622 ൽ പോപ്പ് ഗ്രിഗറി XV മൻ ഫ്രാൻസിസ് സേവ്യറിനെ വിശുദ്ധനായി പ്രഖ്യാപിച്ചു. ഫ്രാൻസീസ് സേവ്യറിനുശേഷം അലെക്സൊ ഡയാസ് ഫാൽകൊ ക്കും ഫ്രാൻസിസ്കൊ മാർക്യൂസിനുമായിരുന്നു മതവിചാരണയുടെ ചുമതല.

ഇറ്റാലിയൻ വ്യാപാരിയും യാത്രീകനുമായ ഫിലിപ്പോ സാസ്സെറ്റി (എ.ഡി-1578 മുതൽ 1588 ൽ അദ്ദേഹം മരിക്കും വരെ ഗോവയിൽ ഉണ്ടായിരുന്നു). അദ്ദേഹത്തിന്റെ വ്യക്തിത്വം വെള്ളക്കാരന്റെ പിത്തം പിടിച്ച മനസ്സിന്റെ രീതിയിലാ യിരുന്നില്ല. അസൂയയും അഹങ്കാരവും നിറഞ്ഞ രീതിയിലും ആയിരുന്നില്ല. അദ്ദേഹം സംസ്കൃതം പഠിച്ച വ്യക്തി ആയിരുന്നു. ഈ കാലഘട്ടത്തിനിടയിൽ അദ്ദേഹം തന്റെ വീട്ടുകാർക്കും, ഫ്ലൊറെന്റിനിലെ ‘‘ഗ്രാന്റ് ഡ്യൂക്ക് ഓഫ്

ടാസ്കാനി'' ഭരണകൂടത്തിനും അയച്ച കത്തുകളിൽ പോർട്ടു ഗീസ് ഭരണകൂടത്തിന്റെ ഗോവക്കർക്കെതിരെയുള്ള ക്രൂരവും ഭയാനകവുമായ വിചാരണയെപ്പറ്റി നിരവധികാര്യങ്ങൾ പറയുന്നുണ്ട്. ''ക്രിസ്ത്യൻ പുരോഹിതർ ക്രൂരവും വൈകൃതവുമായ ശിക്ഷകൾ ഹിന്ദുക്കൾക്കെതിരെ നടപ്പിലാക്കിയത് അവരുടെ വിശുദ്ധഗ്രന്ഥങ്ങളിൽ നിന്നും വരികൾ ഉദ്ദരിച്ചുകൊണ്ടു തന്നെയായിരുന്നു.' ബൈബിൾ,സെഫന്യാവു 1: 5–6''യഹോവയെ വിട്ടു പിന്മാറിയവരെയും യഹോവയെ അന്വേഷിക്കുകയോ അവനെക്കുറിച്ചു ചോദിക്കയോ ചെയ്യാത്തവരെയും ഛേദിച്ചു കളയും.'' സെഫന്യാവു1:14,1:15,1:16 തുടങ്ങിയ വരികളിലൂടെ കടന്നു പോകുമ്പോൾ സ്വാഭാവീകമായി ഉയരുന്ന സംശയം ദൈവത്തിന് മനുഷ്യനെയും അവന്റെ ബുദ്ധിയെയും നീയന്ത്രിക്കാനുള്ള കഴിവ്നഷ്ടപ്പെട്ടിരിക്കുന്നു എന്നും സെമിറ്റിക് ദൈവങ്ങൾ സർവ്വശക്തരല്ല എന്നുമാണ്. ആയിരുന്നു എങ്കിൽ ദൈവത്തിന് മനുഷ്യനെ അനുസരിപ്പിക്കനും തന്നെ മാത്രം ആരാധിപ്പിക്കാനും കൊള്ളയും കൊലയും നടത്തേണ്ടിവരികയില്ലായിരുന്നു.ജ്ഞാനക്കനിതിന്ന് മനുഷ്യനുണ്ടായ വിവേകവും മര്യാദയുംപോലും ദൈവത്തിന് നഷ്ട്ടപ്പെട്ടിരിക്കുന്നു എന്ന് പഴയ നിയമവും തോറായും തെളിയിക്കുന്നു. ജ്ഞാനക്കനിതിന്നുണ്ടായ വിവരം മാത്രമേ ദൈവത്തിനുണ്ടായിരുന്നുള്ളു എന്നും പിൽക്കാലത്ത് ഏദൻ തോട്ടത്തിൽ ആ വൃക്ഷം ഉണങ്ങിപ്പോയിരിക്കും എന്നൂകൂടിതോന്നിപ്പോകുന്നു.സമചിത്തത നഷ്ടപ്പെട്ട് വിഭമത്തോടെ ഞാനാണുദൈവം എന്നെമാത്രം ആരാധിക്കുക എന്ന് വിളിച്ചുപറയുന്ന ദൈവം സമനിലതെറ്റി ക്രോധം മൂലം എല്ലാവരെയും കൊല്ലുമെന്ന് ഭീഷിണിപ്പെടുത്തുകയും അതിനായി പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഹേ ദൈവമേ! സാത്താന്റെ പേരിൽ ഒരു യുദ്ധവും ഉണ്ടായിട്ടില്ല. ആരും രക്തമൊഴുക്കേണ്ടിവന്നിട്ടുമില്ല. താങ്കൾ സാത്താനെ കണ്ടുപഠിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു എന്നുപറയാതെ വയ്യ!.

മിസ്റ്റർ.ആൽഫ്രെഡ് ഡിമെഴ്സി (ഫ്രഞ്ച് കമ്മിഷണർ ഓഫ് പോർട്ടുഗൽ ആൻഡ് സ്പെയിൻ)എ.ഡി-1862 ൽ വിചാരണ രേഖകൾ പരിശോധിച്ച ശേഷം എഴുതി.'' നടത്തപ്പെട്ട 40000 വിചാരണ നടത്തിപ്പുകൾ അതിക്രൂരവും ഭയാനകവും തന്നെയാണ് ചരിത്രത്തിൽ. കഥാകൃത്തുക്കൾക്കും നാടക ക്കാർക്കും എഴുതിത്തീർക്കാൻ കഴിയാത്ത വിധം തീരാത്ത കലവറയുമാണ്''.

വിചാരണവിധിയെ ''ആട്ടൊ ഡ ഫെ'' എന്നാണ് വിളിച്ചിരുന്നത്. ആദ്യത്തെ വിധി നടത്തിപ്പ് എ.ഡി 1650 ൽ ആയിരുന്നു. അന്ന് 4 പേരെ ജീവനോടെ ചുട്ടുകൊന്നു. അടുത്തത് 14 -ഡിസംബർ 1653 ൽ ആയിരുന്നു. അന്ന് 18 പേരെയും പിന്നെ 8-ഏപ്രിൽ 1666 മുതൽ-1679 വരെ ഡെലൺ ഗോവയിലെ തടവറയിലായിരിക്കുന്ന കാലഘട്ടത്തിൽ 1208 പേർ ശിക്ഷിക്കപ്പെടുകയുണ്ടായി. 1711-നവംബർ 22 ന് 41 പേരെ ക്രൂരമായി കൊലപ്പെടുത്തി. എ.ഡി-1736 ൽ രായിം, സാൽകേറ്റ് എന്നിവിടങ്ങളിലുള്ള കുടുംബങ്ങളെ മുഴുവനായി തീയിലിട്ടു ചുട്ടു കൊന്നു. അവരുടെ വീടുകൾ നശിപ്പിച്ചു. ബിഷപ്പുമാരും കർദ്ദിനാൾമാരും പ്രാദേശിക പരിവർത്തിതരായ കാത്തോലിക്ക ശിങ്കിടികളും അവരുടെ സ്വത്തും സ്ഥലവും കൈയ്യേറി. അല്ലെങ്കിൽ ചുളുവിലയിൽ കൈക്കലാക്കി.

പരമ്പരാഗതമായി ഹിന്ദുക്കൾ അനുഷ്ഠിച്ചു പോരുന്ന സംസ്കാരത്തെ ഇല്ലായ്മചെയ്യുക എന്ന ഉദ്ദേശ്യത്തോടെ പൗരാണീകവും പരമ്പരാഗതവുമായ എല്ലാവാദ്യോപകരണങ്ങളും നിരോധിച്ചു. അതുതന്നെയാണ് ഇന്നും ഗോവൻ ആചാരങ്ങളിലും വിവാഹങ്ങളിലും പാശ്ചാത്യ വാദ്യോപകരങ്ങളുടെയും പോപ്പ് മ്യൂസിക്കിന്റെയും അതിപ്രസരണത്തിന് കാരണം. പരിവർത്തിതരെ ഹിന്ദു നാമങ്ങളിൽ തുടരാൻ അനുവദിച്ചില്ല. അവർക്ക് പോർട്ടുഗീസ് പേരുകൾ നൽകി. അവരുടെ ഭക്ഷണ രീതികൾ മാറ്റിമറിച്ചു. അങ്ങിനെ അവരുടെ

ഭക്ഷണത്തിൽ മദ്യവും, പന്നിയിറച്ചിയും, മാട്ടിറച്ചിയും അഭിവാജ്യഘടകങ്ങളായി. ഗോവൻ പൗരാണീക വാസ്തുശാസ്ത്രങ്ങൾ എല്ലാം മാറിമറിഞ്ഞു. ഗോവയിൽ പലഭാഗത്തും പോർട്ടുഗീസ് രീതിയിലുള്ള കെട്ടിടങ്ങളും ഭവനങ്ങളും പള്ളികളും ഉയർന്നു. അക്ഷരാർഥത്തിൽ ഗോവയെ ഒരു ചെറിയ പോർട്ടുഗൽ ആക്കുകയായിരുന്നു ഭരണാധികാരികളും മിഷണറിമാരും. ഈ മാറ്റങ്ങൾ ഉൾക്കൊള്ളാൻ കഴിയാത്തവർ മാംഗ്ലൂരിലേക്കും കണ്ണൂരിന്റെ തെക്ക്വടക്ക് ഭാഗങ്ങളിലേക്കും കുടിയേറി.

എ.ഡി 1684–ജൂൺ 27 ന് കൊങ്കണി ഭാഷ ഇല്ലായ്മ ചെയ്യുക എന്ന ലക്ഷ്യത്തോടെ ഫ്രൻസിസ്കാൻസ് വൈസ്രോയി ഉത്തരവിറക്കി. കൊങ്കണി സംസാരിക്കുന്നവർക്ക് ക്രൂരമായ ശിക്ഷകളും തടവും നൽകി. 17–ാം നൂറ്റാണ്ടിന്റെ അവസാനം മുതൽ 18–ാം നൂറ്റാണ്ടിന്റെ ആദ്യകാലഘട്ടത്തിനിടയിൽ വരെ നടന്ന മറാത്താസാമ്രാജ്യത്തിന്റെ ആക്രമണം ഈ പദ്ധതി ദുർബലമാക്കിയെങ്കിലും പിന്നീട് കൂടുതൽ ബലപ്രയോഗത്തോടെ പോർട്ടുഗീസ് ഭാഷ ജനങ്ങളിൽ അടിച്ചേൽപ്പിക്കാൻ തുടങ്ങി. ബാസൈൻ, ചൗൾ, സാൽസേറ്റ് എന്നിവിടങ്ങളിൽ മുൻപേ ഈ ഭാഷാനവീകരണം പരിപൂർണ്ണ തോൽവിയിലായിരുന്നു കലശിച്ചത്.

21–നവംബർ 1745,ആർച്ച്ബിഷപ്പ് ലോറെൻകൊ ഡ സന്റാമറിയ ഗോവയിൽ പോർട്ടുഗീസ് ഭാഷ അറിയാവുന്ന പുരോഹിതരെ നിയമിച്ചു. ബാമൊൻസ്(റോമൻ കാതലിക് ബ്രഹ്മിൺസ്) ചാർദൊസ്(റോമൻ കതലിക് ക്ഷത്രീയാസ്) വിഭാഗം ആറുമാസത്തിനകം പോർട്ടുഗീസ് ഭാഷ വശത്താക്കിയിരിക്കണമെന്നും അല്ലാത്തപക്ഷം അവർക്ക് വിവാഹം കഴിക്കാനുള്ള യോഗ്യത നിക്ഷിദ്ധമാകുമെന്നും ഉത്തരവുപുറപ്പെടുവിച്ചു. ഈ ഭാഷാപ്രശ്നം ജിസുയിറ്റ് വിഭാഗത്തിൽ തന്നെ കടുത്ത അപ്രീതിയുണ്ടാക്കി. എ.ഡി1812–ൽ കുട്ടികൾ സ്കൂളിൽ കൊങ്കണി

സംസാരിക്കുന്നത് നിരോധിച്ചു. 1847 ൽ സെമിനാരികളിലും കൊങ്കിണി നിരോധിച്ചു. എ.ഡി-1869 ൽ കൊങ്കണി സ്കൂളുകളിൽ നിന്നും പൂർണ്ണമായി നിരോധിച്ചു.

വോൾട്ടയർ എന്ന ചരിത്രകാരൻ ഗോവൻ മതവിചാരണയെപറ്റി എഴുതി'' ഗോവ മനുഷ്യത്വത്തിനോടും കച്ചവടത്തിനോടും മതവിചാരണയുടെ പേരിൽ ഒരേപോലെ കുപ്രസിദ്ധിയാർജ്ജിച്ചിരിക്കുന്നു. പോർട്ടുഗീസുകാർ ഗോവയിലെ ജനങ്ങൾ സാത്താനെ ആരാധിക്കുന്നവെന്ന് ലോകത്തെ വിശ്വസിക്കാൻ പ്രേരിപ്പിച്ചിരിക്കുന്നു. എന്നിട്ട് അവർ സ്വയം ചെകുത്താന്മാരെപ്പോലെ വർത്തിക്കുകയും ചെയ്യുന്നു.''

ഡോ. ട്രാസ്ത ബ്രെഗാൻക കുൻഹ എന്ന ഗോവൻ കത്തോലിക വിശ്വാസിയുടെ ലേഖനത്തിൽ കാണുന്നു ''ചരിത്രം അംഗവൈകല്യം സംഭവിച്ച് പുറംലോകം അറിയാതെയിരിക്കുന്നു. ഗോവക്കാരിലെ ക്രിസ്തുമത വിശ്വാസം പോർട്ടുഗീസുകാരുടെ ബലപ്രയോഗത്തിലൂടെയുള്ള പ്രവർത്തിയുടെ ഫലമാണന്ന് നിസ്സംശയം പറയാം. അതുമൂലം നമ്മുടെ ആളുകളുടെ സംസ്കാരം തന്നെ മാറിപ്പോയിരിക്കുന്നു. ഗോവയിലേ ക്രിസ്ത്യൻ ജനസാന്ദ്രതയുടെ വളർച്ച എന്നത് മതപ്രഭാഷണങ്ങളൂടെയും സമ്മർദ്ദങ്ങളുടെയും ക്രൂരതകളുടെയും ആകെത്തുകയാണ്. ഇതിന്റെ ആധികാരികതയിലേക്ക് എന്തെങ്കിലും തെളിവു വേണമെങ്കിൽ നമുക്ക് നിയമസംഹിതക ളിൽനിന്നും, അക്കാലഘട്ടത്തിലെ പ്രദേശീക ഭരണാധികാരികളുടെ ഉത്തരവുകളിൽ നിന്നും രേഖകളിൽ നിന്നും ലഭിക്കും. ക്രിസ്ത്യൻ വിഭാഗത്തിന്റെ രേഖകളും ആശ്രയിക്കാവുന്നതാണ്. എന്തുതന്നെയായാലും മതവിചാര-ണ എന്നത് ക്രിസ്തുമതത്തിന്റെ പേരിൽ നടന്ന രക്തക്കറ പുരണ്ട തീവ്രവാദം തന്നെയാണ്''.

### അദ്ധ്യായം : ഏഴ്

# ആത്മശക്തിയുടെ പ്രതിരോധമുകുളങ്ങൾ

**എ**.ഡി–1510 ൽ പോർട്ടുഗീസുകാർ ഗോവ കീഴടക്കിയ ശേഷം പരിവർത്തിതരായ കത്തോലിക് ഗോവക്കാർ ക്രിസ്തു മതപ്രേമത്താൽ ഹീനവും ക്രൂരവുമായ കുറ്റകൃത്യങ്ങൾ ഒന്നിനു പിന്നലെ ഒന്നൊന്നായി ചെയ്തുകൊണ്ടിരുന്നു. ഹിന്ദുക്കളെ പീഡിപ്പിച്ചും, അവരുടെ വീടുകൾക്ക് തീവച്ചും ഉറ്റവരെ കൊലചെയ്തും, സ്ത്രീകളെയും പെൺമക്കളെയും ബലത്സംഗം ചെയ്തും, ക്ഷേത്രങ്ങളും വിഗ്രഹങ്ങളും തകർത്തും ,അങ്ങിനെ തുടരുന്നു ആക്രൂരതകളുടെ പട്ടിക.

എ.ഡി 1560 ൽ ഗോവയിൽ വിചാരണകോടതി നിലവിൽവന്ന ശേഷം ജീസുയിസ്റ്റ് വിഭാഗം ഡോം കോൻസ്റ്റന്റീനൊ വൈസ്രോയിയുടെ കീഴിൽ സാഷ്ടിൽ(ഇന്നത്തെ സാൽകേറ്റ്) മതപരിവർത്തനം ശക്തമാക്കി. എന്നാൽ സാഷ്ടിലെ ജനങ്ങൾ ഈ ക്രൂരതയോട് ശക്തമായി പ്രതികരിച്ചു. അവർ ജിസുയിറ്റുകളെ ആക്രമിച്ചു. ക്രിസ്ത്യാനികൾ അവരുടെ നാഥനോടുള്ള മര്യാദകെട്ട വരവേൽപ്പായി ഇതിനെ വിളിച്ചു. അവർ ഈ പ്രവർത്തിക്ക് പകരം ചെയ്യാൻ തീരുമാനിച്ചു. അതുകൊണ്ട് എ.ഡി–1567 ൽ ഡോൺ ആന്റാണൊ ഡ നൊറൊൻഹ വൈസ്രോയിയുടെ കീഴിൽ സാഷ്ടിലും ചുറ്റുപാടുമുള്ള ക്ഷേത്രങ്ങൾ എല്ലാംതന്നെ അതിക്രമിച്ചു നശിപ്പിച്ചു. ഏകദേശം 300 ഓളം ക്ഷേത്രങ്ങൾ തകർന്നടിഞ്ഞു.

ഇതിൽ കൺകൊളിമിലെ സാമൂഹിക സാമ്പത്തീക ആത്മീക സ്ഥാനങ്ങളും ഉൾപ്പെടുന്നു.

''ചുട്ടുചാമ്പലാക്കിയ ക്ഷേത്രങ്ങൾ യേശുവിനുള്ള സമർപ്പണമാണ്''-ഗോമസ്വാസ് (മിഷണറി). എന്നാൽ ധൈര്യശാലികളും വിശ്വാസികളുമായ കൺകോളിം നിവാസികൾ ഈ ക്ഷേത്രങ്ങൾ പുനർനിർമ്മിച്ചു. വൈസ്രോയിയുടെ നിരോധനം നിലവിലിരിക്കുന്ന കാലമായിരുന്നു അത്. ബാജിപൂർ സുൽത്താന്റെ കാലഘട്ടത്തിൽ പ്രാദേശിക ജനങ്ങളുടെ അഭ്യർഥനമാനിച്ച് എ.ഡി-1570 ൽ സുൽത്താന്റെ സൈന്യം 10 മാസം യുദ്ധം നടത്തി. എന്നാൽ അവശ്യ വസ്തുക്കളുടെ അഭാവം മൂലവും യുദ്ധസാമാഗ്രികൾ എത്തിക്കാനുള്ള വൈഷമ്യം മൂലവും സുൽത്താൻ പരാജയം സമ്മതിച്ച് പിൻവാങ്ങി.



എ.ഡി-1583 ൽ 5 പുരോഹിതർക്ക് സാഷ്ടിൽ പരിവർത്തനത്തിന് ആക്കംകൂട്ടാൻ ഉത്തരവുകിട്ടി. കൺകൊളിം പരിവർത്തനത്തെയും ഉത്തരവുകളെയും ചെറുത്തു നിന്നിരുന്നതിനാൽ , പുരോഹിതർ തങ്ങളുടെ പ്രവർത്തനം കൺകൊളിമിൽ നിന്നും തുടങ്ങാൻ തീരുമാനിച്ചു. എന്നാൽ ധൈര്യശാലികളും ശക്തരും വിശ്വാസികളുമായ ഗ്രാമവാസികൾ നിരോധനം ഉണ്ടായിരുന്നിട്ടും ക്ഷേത്രങ്ങൾ ഓരോന്നായി പുനരുദ്ധരിക്കാൻ തുടങ്ങി. ഇതിനെതിരെ നുരഞ്ഞുപൊന്തിയ അമർഷം തന്നെയാണ് പുരോഹിതരെ കൺകൊളിമിൽ നിന്നും പരിവർത്തനം തുടങ്ങാൻ പ്രേരിപ്പിച്ചതും.

എ.ഡി-1583 ജൂലയ് 15 ന് അഞ്ച് ജീസസ് സൊസയ്റ്റി അംഗങ്ങളും(ജീസുയിറ്റ്) 15 പരിവർത്തിതരായ സഹായികളും

കൂടി കൺകൊളിമിലേക്ക് മുന്നേറി. പ്രസ്തുത പ്രദേശത്ത് കുരിശുനാട്ടാനും പള്ളിപണിയാനും അവർ സ്ഥലം കണ്ടു വച്ചിരുന്നു. വിവരം ലഭിച്ച ഗ്രാമവാസികൾ ഉടൻ അവിടെ എത്തിച്ചേരുകയും വരുംവരായ്കകളെക്കുറിച്ച് അവിടെയുണ്ടായിരുന്ന 5 ജീസുയിറ്റുകളോടും 15 പരിവർത്തകർക്കും മുന്നറിയിപ്പ് നൽകുകയും ചെയ്തു. ജനക്കൂട്ടത്തിനു മുന്നറിയിപ്പു കൊടുത്ത് മാത്രം ശീലമുള്ള ഒരു പുരോഹിതൻ കൺകൊളിമിലെ ആളൂകളൂടെ ഈ പ്രവർത്തിയിൽ രോഷം പൂണ്ട് ജനക്കൂട്ടത്തിനുനേരെ തോക്ക് ചൂണ്ടുകയും പ്രകോപിതരായ ജനക്കൂട്ടം ആ 20 പേരെയും കൂട്ടക്കൊല ചെയ്യുകയും ചെയ്തു.

ഇത് സാഹചര്യങ്ങൾ വിചാരിച്ചതിലും കൂടുതൽ വഷളാക്കി. പോർട്ടുഗീസ് ആർമി ക്യാപ്റ്റൻ മേജർ അസ്സൊൾനാ പോർട്ടിൽ എത്തിച്ചേർന്നു. ജീസുയിറ്റുകളുടെ കൊലപാതകത്തിന് പകരം ചെയ്യാൻ അദ്ദേഹം തീരുമാനിച്ചു. ഹിന്ദുക്കളായ അക്രമികളെ തേടിപ്പിടിച്ച് അക്രമിക്കാൻ അദ്ദേഹം ഉത്തരവിട്ടു. ക്രൂരന്മാരായ പോർട്ടുഗൽ സൈന്യം ഗ്രാമീണരായ ഹിന്ദുക്കൾക്കുമേൽ അക്രമം അഴിച്ചുവിട്ടു. ഏതെല്ലാം വിധത്തിൽ അവരെ ദ്രോഹിക്കാനും പീഡിപ്പിക്കാനും കഴിയുമോ അതെല്ലാം അവർ ചെയ്തു.

അസ്സൊൾനയിലെ സാൽ നദിക്കരയിൽ ക്യാപ്റ്റൻ പതിനാറു ഗോവൻ നേതാകളെയും ജന്മികളെയും സമ്പൂർണ്ണ സുരക്ഷ വാഗ്ദാനം ചെയ്തുകൊണ്ട് സമ്മേളനം വിളിച്ചുകൂട്ടി.അവിടെ വച്ച് പോർട്ടുഗൽ സൈന്യം അവരെ മൃഗീയമായി ചതിച്ച് കൊലപ്പെടുത്തി. ഒരു നേതാവ് കർണാടകയിലെ കാർവാറിലേക്ക് രക്ഷപ്പെട്ടു. ഈ ക്രൂരവും നീചവും വഞ്ചനാപരവുമായ കൂട്ടക്കൊലയുടെ വാർത്തകേട്ട് കൺകോളിം, വേളിം, അസ്സോൾന, അംബെലിം എന്നിവിടങ്ങളിലെ ജനങ്ങൾ കപ്പം കൊടുക്കുന്നത് നിരസിച്ചു. എന്നാൽ ഗവൺമന്റ് ഗ്രാമവാസികളുടെ സ്ഥാവരജംഗമ വസ്തുക്കൾ കണ്ടുകെട്ടി.

മതപരിവർത്തനം കൂടുതൽ തീഷ്ണമായും ക്രൂരമായും മുന്നോട്ടുപോയി. നിവർത്തികെട്ട ഗ്രാമീണർ മറ്റ് പലഭാഗങ്ങളിലേക്ക് പാലയനം ചെയ്തു.

ജൂൺ 1897 ൽ ആർച്ച് ബിഷപ്പ് ഇവോറ ഇപ്രകാരം പറഞ്ഞു.'' മതവിചാരണകൾ എല്ലായിടത്തും നാണംകെട്ട നീതിന്യായ കോടതികൾ ആയിരുന്നു. പക്ഷെ ആ നാണക്കേട് ഒരിക്കലും പരമോന്നതിയിൽ എത്തിയില്ല, നീചമാകാതിരുന്നുമില്ല. പ്രാദേശികമായ താത്പര്യത്തിനുവേണ്ടി കൂടുതലിരുണ്ടതും ഭീതിജനകവും പൂർണ്ണവുമായ തീരുമാനവുമായിരുന്നു. പക്ഷെ ഗോവൻ നീതിന്യായ കോടതിയേക്കാൾ വിരോധാഭാസമായിത്തീർന്നത് അതിനെ വിശുദ്ധകാര്യാലയം എന്നു വിളിക്കപ്പെട്ടതാണ്.''

വിചാരണത്തടവുകാരായ സ്ത്രീകളുടെ അടുത്തേക്ക് വിചാരണക്കാരും മിഷണറിമാരുമായ കർദ്ദിനാളന്മാരും ബിഷപ്പുമാരും അവരുടെ കാട്ടാളത്വം നിറഞ്ഞ രീതിയിലൂടെ കാമംതീർക്കാൻ ചെല്ലുമ്പോൾ അവർക്ക് ചെറുത്തു നിൽക്കാൻ കഴിയുമായിരുന്നില്ല. മതവിരോധികൾ എന്നപേരിൽ അവരെ ജീവനോടെ ചുട്ടുകരിക്കും എന്ന് ഭീഷിണിപ്പെടുത്തിയിരുന്നു. പരിവർത്തിതരായ പുതിയ ക്രിസ്ത്യാനികൾ ഹിന്ദുക്കളുടെ കുടിലുകൾക്ക് തീവയ്ക്കാൻ പോയിരുന്നപ്പോഴും അവരെ കൂട്ടക്കൊല നടത്താൻ പോയിരുന്നപ്പോഴും അവരുടെ ഭാര്യമാരുടെയും പെണ്മക്കളുടെയും സ്ഥിതിയും വിഭിന്നമായിരുന്നില്ല. ബ്രിട്ടീഷുകാരുടെ വരവോടെ ഗോവയിൽ ഈ ക്രൂരതകൾക്ക് നങ്കൂരമിടേണ്ടിവന്നു. ഹിന്ദുക്കളെയും മുസ്ലിങ്ങളെയും രക്ഷിക്കുന്നതിനുവേണ്ടിയും, പ്രാകൃതരായ കത്തോലിക്കരുടെയും പീഡനങ്ങൾ ഇല്ലാക്കുന്നതിനുവേണ്ടി വിചാരണക്കോടതിയായി ഉപയോഗിച്ചിരുന്ന കൊട്ടാരങ്ങളും, വലിയ വീടുകളും നശിപ്പിക്കപ്പെട്ടു. ഇത്രയധികം പീഡനങ്ങൾ

അനുഭവിക്കേണ്ടി വന്നിട്ടും ഇത്രയൊക്കെ ചെയ്തുകൂട്ടിയിട്ടും ഫ്രാൻസീസ് സേവ്യർ ആരാധിക്കപ്പെടുന്നു. ഇൻഡ്യക്കാർക്ക് കിട്ടിയ സമ്മാനം. ഹിന്ദുക്കൾ സേവ്യറിന്റെ മൃതശരീരം കാണുവാൻ ഗോവയിലെ ''ബസീലിക്ക ഓഫ് ബോം ജീസസ്''ലേക്ക് പോകുകയും പ്രാർഥിക്കുകയും ചെയ്യുന്നു. എത്ര വിരോധാഭാസകരമാണ് ഈ സംഭവങ്ങൾ.

16 ജൂൺ 1812 ൽ വിചാരണക്കോടതികൾ അടച്ചതോടുകൂടി കുറ്റവാളികളെ ക്രൂരമായി പീഡിപ്പിച്ചതിന്റെ ഔദ്യോതിക രേഖ കൾ എല്ലാം ദമൻ–ദിയു എന്നിവടങ്ങളിലെ അടക്കം ആദ്യം ഗോവയിൽ സൂക്ഷിക്കുകയും പിന്നീട് ലിബ്സണിലേക്ക് കട ത്തുകയും ബാക്കിയുള്ളവ നശിപ്പിച്ചുകളയുകയും ചെയ്തു.

എ.ഡി–1684 ൽ മറാത്തി, കൊങ്കണി, സംസ്കൃത ഗ്രന്ഥങ്ങൾ പരിശോധിക്കാൻ പോർട്ടുഗൽ പണ്ഡിതന്മാരെ ഏർപ്പെടുത്തി. ഇത് ഈ ഗ്രന്ഥങ്ങളിൽ കത്തോലിക് വിശ്വാസത്തിനെതിരെ എന്തെങ്കിലും എഴുതപ്പെട്ടിട്ടുണ്ടോ എന്ന് തീർച്ചപ്പെടുത്താൻ ആയിരുന്നു.മതപണ്ഡിതന്മാരായിരുന്ന ബിഷപ്പുമ്മാരും, പുരോ ഹിത സമൂഹവും മിഷണറിമാരും അക്കാലത്ത് വിവരക്കേടി ന്റെ ഉച്ചസ്ഥായിയിലായിരുന്നു. അവർ വിശ്വസിച്ചിരുന്നത് മതം പഠിപ്പിച്ച വിവരക്കേട് നിറഞ്ഞ ഉൽപ്പത്തി സിദ്ധാന്തം മാത്രമായിരുന്നു. അതിനപ്പുറത്തേക്ക് ആരെങ്കിലും എന്തെങ്കി ലും പറഞ്ഞാൽ എന്തെങ്കിലും അവതരിപ്പിച്ചാൽ അവരെല്ലാം മതവിരോധികൾ ആകുമായിരുന്നു.എ.ഡി–1616 ൽ ശാസ്ത്ര ജ്ഞനായ ഗലീലിയോ ഗലീലി പ്രപഞ്ചത്തിന്റെ കേന്ദ്രം സൂര്യനാണന്നും ഗ്രഹങ്ങളായ ഭൂമി ഉൾപ്പടെ സൂര്യനു ചുറ്റും കറങ്ങുകയാണന്നും എഴുതിയതും വ്യാഴത്തിന്റെ ഉപഗ്രഹ ങ്ങളെപ്പറ്റി കോപ്പർ നിക്കസ് പറഞ്ഞതിനോട് യോജിച്ചതും ഗലീലിയോ വിശ്വാസികളെ മതവിരോധ ആശയങ്ങൾ പഠിപ്പി ക്കുന്നു എന്ന കാരണത്താൽ വത്തിക്കാൻ അദ്ദേഹത്തിനെ ശിക്ഷിച്ചു. ഇത്തരം വിവരക്കേട് ഉള്ളിലുള്ള പണ്ഡിത

(പാമര-എന്നത് കൂടുതൽ ഉചിതം)സമൂഹം ഭാരതത്തിൽ നിലനിന്നിരുന്ന ഒരുപാട് ഗ്രന്ഥങ്ങൾ തീയിട്ടു നശിപ്പിച്ചു. പണ്ട് മുസ്ലിം പ്രാകൃതരും ഇതിന് ഒട്ടും പിന്നിലായിരുന്നില്ല. നളന്ദ സർവകലാശാലയിൽ ഖുറാന്റെ ഒറ്റക്കോപ്പിപോലും ഇല്ലെന്നു കണ്ട് ഗ്രന്ഥ്ങ്ങൾ തീയിലിട്ട് നശിപ്പിക്കുകയും സർവ്വകലാ ശാലക്ക് തീയിടുകയും ചെയ്തു. ബാക്കിയുള്ള ഗ്രന്ഥങ്ങൾ മുഗുളന്മാർ അടുത്ത മൂന്നു മാസക്കാലം ഭക്ഷണം പാകം ചെയ്യാൻ ഉപയോഗിക്കുകയും ചെയ്തു. എ.ഡി- 1603 ലും എ.ഡി- 1640 ലും ഡച്ചുകാർ പോർട്ടുഗീസുകാർക്കെതിരെ ശക്തമായ യുദ്ധം നടത്തി. ഈ ശകതമായ ആക്രമണ ങ്ങളിലൂടെ ഡച്ചുസാമ്രാജ്യം സുഗന്ധവ്യഞ്ജനങ്ങളുടെ വിപണി പിടിച്ചെടുത്തു. ഇത് പോർട്ടുഗലിന് വലിയ തിരിച്ചടി യായി.അവർ കച്ചവടത്തിനായി പുതിയമാർഗ്ഗങ്ങൾ തേടുകയും അതിനായി ബ്രസീൽ കണ്ടുപിടിക്കുകയും ചെയ്തു. പിന്നെ ജാത്യാലുള്ളത് തൂത്താൽ പോകുകില്ല എന്ന പഴമൊഴിയെ പ്രകാശിപ്പിക്കുന്ന വണ്ണം മതപരിവർത്തനത്തിനുള്ള ഒരു പുതിയ മേച്ചിൽപ്പുറം കിട്ടിയതിന്റെ സംതൃപ്തി കൂടിയു ണ്ടായിരുന്നു പോർട്ടുഗലിന്. ഈ തുടർച്ചയായ ആക്രമ ണങ്ങളും ഡച്ച്-പോർട്ടുഗൽ തമ്മിലുള്ള സംഘർഷാവസ്ഥയും ഗോവക്കാർക്കെതിരെയുള്ള ക്രൂരതക്കും മതപരിവർത്തനത്തി നും വലിയൊരളവിൽ ശമനമുണ്ടാക്കി.

അദ്ധ്യായം : എട്ട്

# രണ്ട് രാജാക്കന്മാർ

**ഛ**ത്രപതി ശിവജി മഹാരാജ് ; ഹൈന്ദവ സംസ്കാരത്തിന്റെ ഉയർച്ചക്കുവേണ്ടി യത്നിച്ചിട്ടുള്ള മഹത് വ്യക്തിപ്രഭാവ ത്തിനുടമയും മഹാ ധൈര്യശാലിയുമായ രാജാവും മറാത്താ സാമ്രാജ്യത്തിന്റെ സ്ഥാപകനുമായിരുന്നു. നിരവധി സുൽത്താ ന്മാരുടെ കീഴിൽ ഹിന്ദുക്കൾ നരകയാതന അനുഭവിക്കുന്നത് അദ്ദേഹത്തിനറിയാമായിരുന്നു. ഇതി നെതിരെ തന്റെ മാതാവായ ഭാരത ഭൂമിയെ ഈ അധിനിവേശ ശക്തി കളിൽ നിന്നും രക്ഷിച്ച് ധർമ്മത്തെ നിലനിർത്തുവാൻ അദ്ദേഹം ആഗ്ര ഹിച്ചിരുന്നു. എ.ഡി 1660 മുതൽ 1661 വരെ കാലഘട്ടത്തിൽ കച്ചവട കയറ്റി റക്കുമതിയുടെ ഭാഗമായും തന്റെ സാമ്രാജ്യത്തിലേക്കുള്ള കടൽമാർഗ്ഗമുള്ള ആക്രമണങ്ങളെ ചെറുക്കുവാൻ കൊങ്കൺ തീരദേശം ഏറ്റെടുക്കുക ഉദ്ദേശത്താലും പീഡിപ്പിക്കപ്പെട്ടു കൊണ്ടിരിക്കുന്ന ഹിന്ദുക്കളെ മോചിപ്പിക്കുക എന്ന ലക്ഷ്യത്തോടുകൂടെയും അദ്ദേഹം ഗോവയെ ആക്രമിച്ചു. ചെറുപ്പത്തിലേ തന്നെ അമ്മ ജീജാ ഭായിയുടെയും ഗുരു രാംദാസിന്റെയും പ്രഭാവത്തിൽ വളർന്ന അദ്ദേഹത്തിൽ മാതൃഭൂമിയോടും സ്വസംസ്കാരത്തോടും ഉള്ള സ്നേഹവും മമതയും നിറഞ്ഞുനിന്നിരുന്നു.പോർട്ടുഗീസുകാർ ഹിന്ദുക്കളെ


*ഛത്രപതി ശിവജി മഹാരാജ്*

മതപരിവർത്തന ലക്ഷ്യത്തോടെ മൃഗീയമായി പീഡിപ്പിച്ചു കൊണ്ടിരിക്കുന്ന വിവരം അദ്ദേഹം അറിഞ്ഞിരുന്നു. തന്റെ ജനങ്ങൾക്കെതിരെ നിർദയം നടക്കുന്ന ഈ കൊടും ക്രൂരത കൾക്കെതിരെ പ്രതികരിക്കാൻ തന്നെ അദ്ദേഹം തീരുമാനിച്ചു. കത്തോലിക്കാ വിശ്വാസികളായിരുന്ന ക്രിസ്ത്യാനികൾ ഹിന്ദു രാജാവായ ശിവജിക്കനുകൂലമായി ഒരു ഉടമ്പടിക്കും ഒരുക്ക മായിരുന്നില്ല. കാരണം അത് അവരുടെ മതത്തിനെയും ധർമ്മത്തെയും വിചാരണയെയും യഹോവയുടെ തിരുവചന ത്തേയും പരിത്യാഗം ചെയ്യുന്നതിനു തുല്യമായിരുന്നു. അദ്ദേഹത്തിന്റെ ഉടമ്പടികൾ അംഗീകരിക്കാത്തതിനാൽ ശിവജി ഡികൊളിൽ(ബികൊളിൻ) സൈന്യവുമായി എത്തി. വതാഡിയോകൾക്ക് ഡികൊളിൽ കണ്ണുണ്ടായിരുന്നു. അവർ പോർട്ടുഗീസുകാരും മറാത്താസുമായി ഉടമ്പടി ഉണ്ടാക്കി യിരുന്നു. ഡികൊളിൽ മറാത്താസും പോർട്ടുഗീസുകാരും തമ്മിൽ യുദ്ധവും ഉണ്ടായിരുന്നില്ല. അവിടെ പോർട്ടുഗല്ലിന് മതപരിവർത്തനതിന് അനുമതി ഉണ്ടായിരുന്നു. ചില ഗോവ ക്കാർ തങ്ങൾ മറാത്താ രാജാവിന്റെ കീഴിലായിരുന്നു എങ്കിൽ എന്നാലോചിച്ച് വിഷമിച്ചിരുന്നു. കുറഞ്ഞത് ഈ കൊടിയ പീഡനങ്ങളിൽ നിന്നും രക്ഷനേടാമായിരുന്നു എന്ന് അവർ ആഗ്രഹിച്ചിരുന്നു. എന്നാൽ ഇവരിലും പോർട്ടുഗീസുകാർക്ക് എപ്പോഴും ഒരു ശ്രദ്ധയുണ്ടായിരുന്നു എന്നതാണു സത്യം.

ബാജിപൂർ സുൽത്താൻ ശിവജിയുടെ ഈ ആക്രമണത്തിൽ പ്രകോപിതനായി. അദ്ദേഹം തന്റെ സേനാധിപനായ അഫ്സൽഖാനോട് ശിവജിയെ ജീവനോടെയോ കൊന്നോ കൊണ്ടുവരാൻ ഉത്തരവിട്ടു. അഫ്സൽഖാൻ ശിവജിയെ ചതി പ്രയോഗത്തിലൂടെ കൊല്ലാൻ പദ്ധതി തയ്യാറാക്കി.. എന്നാൽ ഇതു മനസ്സിലാക്കിയ ശിവജി അഫസൽഖാൻ എന്ന അദ്ധ്യായ ത്തെ എന്നെന്നേക്കുമായി അവസാനിപ്പിച്ചു. ബാജിപ്പൂർ സുൽത്താൻ വീണ്ടും ശിവജിയുടെ ശക്തി കുറക്കുവാൻ

വേണ്ടി സൈന്യത്തെ അയച്ചു. അതും ദയനീയമായ പരാജയത്തിൽ കലാശിച്ചു. പെർണേം, ബികോളിം,സത്താരി, പോണ്ട, സാങ്ങ്യും,ക്യൂപേം,കാൻകോണ തുടങ്ങിയ പ്രദേശങ്ങൾ അദ്ദേഹം പിടിച്ചടക്കിയതിൽപെടുന്നു. സാവന്ത്വാതി ബോസ്ലെയും സൗദേക്കർ രാജാവുമായിരുന്നു അദ്ദേഹത്തെ സഹായിക്കാൻ ഈ യുദ്ധത്തിൽ ഉണ്ടായിരുന്നത്.

*(ശിവജിയുടെ പിതാവ് ഷഹാജി ഭോസ്ലെ ബാജിപ്പൂർ സുൽത്തന്റെ കീഴിലെ സൈന്യത്തലവനായിരുന്നു. ദാദോജി കൊൻഡാ ദേവിൽ നിന്നും ഭരണകലയും ആയുധകലയും അഭ്യസിച്ച ശിവജി താഴ്വാരങ്ങളിൽ താമസിച്ചിരുന്ന ഗ്രാമവാസികളായിരുന്ന യുവാക്കളെ അണിനിരത്തി സൈന്യത്തെ രൂപികരിക്കുകയും പല പ്രവശ്യകളും കീഴടക്കുകയും ചെയ്തു. പത്തൊൻപതാമത്തെ വയസ്സിൽ ടൊർണാ കോട്ട പിടിച്ചടക്കിയ ശേഷം അദ്ദേഹം പിന്നീട് ചാകൻ, സിങ്ഹ ഘർ, പുരന്ദർ എന്നീ കോട്ടകൾ ആക്രമിച്ചു കീഴടക്കിയിരുന്നു.ഈ മൂന്നു കോട്ടകളും ബാജിപ്പൂർ സുൽത്താനേറ്റിന്റെ കീഴിലുള്ള പ്രവശ്യയിൽപ്പെട്ടതായിരുന്നു. സുൽത്താൻ ശിവജിയിൽ സമ്മർദ്ദം ചെലുത്താൻവേണ്ടി. അദ്ദേഹത്തിന്റെ പിതാവിനെ തുറങ്കിലടച്ചു. പിന്നീട് കുറെ കാലത്തേക്ക് ശാന്തനായിരുന്ന ശിവജി വീണ്ടും ആക്രമണമുണ്ടാക്കുന്നത് ഗോവയുടെ കൊങ്കൺ തീരത്തിലാണ്).*

എ.ഡി-1657 ൽ മുഗൾ സാമ്രാജ്യത്തിനുനേരെ ശിവജി ആക്രമണം നടത്തി. ഔറംഗസേബിന്റെ സൈന്യാധിപൻ ഷൈസ്താഖാന്റെ കീഴിൽ സൈന്യം പൂനയിൽ തമ്പടിച്ചിരുന്നു .എന്നാൽ ഈ സൈനീക ക്യാമ്പിനു നേർക്ക് ഒരു രാത്രിയിൽ ശിവജി തന്റെ അക്രമണം അഴിച്ചുവിട്ടു. ഷൈസ്താഖാൻ തലനാരിഴക്ക് രക്ഷപ്പെട്ടു.

എ.ഡി 1680 ൽ ശിവജിയുടെ മരണശേഷം അദ്ദേഹത്തിന്റെ പുത്രൻ സാംഭാജി എ.ഡി 1681,1683 ലും പോർട്ടുഗീസുകാരെ അടക്കിനിർത്തുന്നതിനായി ആക്രമണം നടത്തിയിരുന്നു. സാംഭാജി ഭോസ്ലെ മഹാനും ധൈര്യശാലിയുമായ ഒരു രാജാവായിരുന്നു. പിതാവിന്റെ ദേഹവിയോഗത്തിനുശേഷ മുള്ള വിശാലമായ മറാത്താ സാമ്രാജ്യത്തിന്റെ ചുമതല അദ്ദേഹ ത്തിന്റെ കരങ്ങളിൽ സുരക്ഷിത മായിരുന്നു. ശിവജിക്ക് തന്റെ പ്രിയപത്നിയായ സായി ഭായിൽ 14 മെയ് 1657 ൽ പുരന്ദർ കോട്ടയിലാ യിരുന്നു സംഭാജി ജനിച്ചത്. രണ്ടാം വയസ്സിൽ അമ്മയെ നഷ്ടപ്പെട്ട അദ്ദേഹം മുത്തശ്ശിയായ ജീജാഭായി യുടെ സ്നേഹവാത്സല്യങ്ങളനുഭവിച്ചാണ് വളർന്നത്. ആയുധ കലകളിൽ അഗ്രഗണ്യനായിരുന്ന അദ്ദേഹം മുഗൾ രാജവംശ ത്തോടും,സിദ്ധികളോടും, മൈസൂർ രാജാവിനോടും, ഗോവയി ൽ പോർട്ടുഗീസുകാരോടും നടത്തിയ യുദ്ധങ്ങൾ പ്രസിദ്ധമാ ണ്. എ.ഡി 1682 ൽ സാംഭാജി അൻജദീവ് കോട്ടപിടിച്ചടക്കുക എന്ന ലക്ഷ്യത്താൽ ഒരു സേനാധിപനെ ചുമതലപ്പെടുത്തി എങ്കിലും, സേനയുടെ ഐക്യമില്ലായ്മ ആ അവസരം നഷ്ടപ്പെടുത്തി. പോർട്ടുഗലിന് കൊളൊണിയൽ ഗോവയിൽ നിന്നും മുഗളന്മാരുമായി വ്യപാരവാണിജ്യ ബന്ധം ഉണ്ടായിരുന്നു. കൂടാതെ മുഗളർക്ക് ഗോവൻ തുറമുഖങ്ങൾ ഉപയോഗിക്കൻ പോർട്ടുഗൽ അനുമതിയും നൽകിയിരുന്നു. ഛത്രപതി സംഭാജി എ.ഡി-1683 ഡിസംബറിൽ ഗോവ മുഴുവനായും പിടിച്ചടക്കി. വൈസ്രോയി ഫ്രാൻസിസ്കൊ ഡ തവൊര, കൊണ്ടെ ഡ അൽവർ എന്നിവർ തങ്ങളുടെ ബാക്കി സൈന്യവുമായി സെന്റ്: ഫ്രാൻസിസ് സേവ്യറിനെ സൂക്ഷിച്ചി


സാംഭാജി

ട്ടുള്ള കത്തിഡ്രലിൽ അഭയം തേടി. വിജയം സംഭാജി മഹാരാജാവിന്റെ കൈതുമ്പിൽ എത്തിയപ്പോഴെക്കും മുഗൾരാജാവായ ഔറംഗസേബ് പതിനായിരംപേർ അടങ്ങുന്ന ഒരു സൈന്യത്തിനെ മറാത്താ സൈന്യത്തെ ആക്രമിക്കാനായി പോർട്ടുഗൽ ഗവണ്മെന്റിന് അയച്ചു കൊടുത്തു. പക്ഷെ ഇത്തവണ ഭാഗ്യം സംഭാജിയെ തുണച്ചില്ല. അങ്ങിനെ പോർട്ടുഗീസുകാരുമായി സമാധാന ഉടമ്പടിയുണ്ടാക്കി മറാത്താസൈന്യം ഗോവ ഉപേക്ഷിച്ചുപോയി. പിന്നീടും സാംഭാജി ഗോവക്കാരുടെ പ്രാദേശിക പിന്തുണയോടെ പോർട്ടുഗീസുകാരെ ആക്രമിച്ചുകൊണ്ടിരുന്നു. എ.ഡി 1717-ൽ പോർട്ടുഗൽസൈന്യം സാംഭാജിയിൽ നിന്നും ചാപ്പോറകോട്ട പിടിച്ചെടുക്കുകയും നവീകരിക്കുകയും ചെയ്തു. എ.ഡി 1739-ൽ മറാത്താസൈന്യം രണ്ടു വർഷത്തെ കൈയ്പ്പു നിറഞ്ഞ യുദ്ധത്തിനൊടുവിൽ ചപ്പോറ കോട്ട തിരിച്ചുപിടിച്ചു.

എ.ഡി- 1741 ൽ മറാത്താസൈന്യം ഗോവ ഏകദേശം തിരിച്ചു പിടിക്കവേ വൈസ്രോയി മാർക്യുസ് ഓഫ് ലൂറികൽ ന്റെ അപ്രതീക്ഷിതമായ പടയൊരുക്കത്തിൽ തോൽപ്പിക്കപ്പെട്ടു പിൻവാങ്ങേണ്ടിവന്നു. അങ്ങനെ അവർക്ക് ഗോവയുടെ ചില പ്രവശ്യകൾ നഷ്ടപ്പെട്ടു. എന്നാൽ ഇക്കാലഘട്ടത്തിൽ പോർട്ടുഗീസ് ഭരണകൂടത്തിന് നിരന്തരമായ അക്രമണങ്ങൾ നേരിടേണ്ടിവന്നതിനാൽ മതപരിവർത്തനങ്ങൾ അസാദ്ധ്യമായികൊണ്ടിരുന്നു. എന്നുമാത്രമല്ല പ്രദേശിക ജനങ്ങൾ ഈ കാടൻ വിചാരണകളെ പിന്തുണക്കാതെയായി;

എ.ഡി1761 ൽ നടന്ന പാനിപ്പട്ട് യുദ്ധത്തിനുശേഷം പേഷ്വാസ് ഭരണകൂടത്തിന് ഗോവ നഷ്ടപ്പെട്ടു. പിന്നീട് പോർട്ടുഗീസ് തങ്ങളുടെ അധീനതയിലേക്ക് കൂടുതൽ പ്രവശ്യകൾ പിടിച്ചടക്കി. 18-ാം നൂറ്റാണ്ടിന്റെ മധ്യത്തോടുകൂടി ഗോവയെ ഇന്നത്തെ അതിർത്തി സീമകളിൽ എത്തിക്കുവാൻ പോർട്ടുഗീസ് ഭരണകൂടത്തിനു കഴിഞ്ഞു.അവർ ഗോവയെ

‘‘എസ്റ്റാഡൊ ഡ ഇൻഡ്യാപോർട്ടുഗീസ് അഥവ സ്റ്റേറ്റ് ഓഫ് പോർട്ടുഗീസ് ഇൻഡ്യ എന്ന് നാമകരണം ചെയ്തു.

ആ കാലഘട്ടത്തിൽ അതായത് എ.ഡി 1749 മുതൽ ജീസുയിസ്റ്റ് വിഭാഗത്തെ പോർട്ടുഗൽ ഒഴിവാക്കി: കാരണം അവർ റോമൻ പോപ്പിന്റെ കൈയ്യിലെ കളിപ്പാവകളാണന്ന് പോർട്ടുഗലിന് തോന്നിത്തുടങ്ങിയിരുന്നു. ഇത് ഗോവയിലെ മതപരമായ സമ്മർദ്ദത്തിന് അയവുവരുത്തി. പിന്നീട് വിചാരണക്കാരുടെ സ്ഥാനം ജിസുയിസ്റ്റുകൾ ഏറ്റെടുക്കുകയും (കത്തോലിക് ക്രിസ്ത്യാനികൾ) അവരുടെതായ പുതിയ ക്രൂരതാ ശൈലി യിലൂടെ മതപരിവർത്തനവുമായി മുന്നോട്ടു പോകുകയും ചെയ്തു.

അദ്ധ്യായം : ഒൻപത്

# സ്വാതന്ത്രത്തിന്റെ പൊൻകിരണങ്ങൾ

**എ**.ഡി 1797 ൽ ബ്രിട്ടിഷുകാർ ഗോവയിൽ വന്നു. മത വിചാരണക്കാർക്കെതിരെ ശക്തമായ നടപടികൾ സ്വീകരിച്ചു. ബ്രിട്ടീഷ്ഭരണകൂടത്തിന്റെ ഒരു നോട്ടം പോർട്ടുഗൽ ഗോവക്കു മേൽ എപ്പോഴും ഉണ്ടായിരുന്നു. പോർട്ടുഗീസ് ഗോവയെ തങ്ങൾക്കുകീഴിൽ നിർത്താൻ അവർ ആഗ്രഹിച്ചു. എ.ഡി 1812 ൽ മതവിചാരണ എന്നന്നേക്കുമായി ഗോവയിൽ നിന്നും തുട ച്ചു മാറ്റപ്പെട്ടു. എ.ഡി 1813 ൽ ബ്രിട്ടൻ തങ്ങളുടെ സൈന്യത്തെ ഗോവയിൽ നിന്നും പിൻവലിച്ചു.

എ.ഡി-1947 ൽ ഇൻഡ്യ ബ്രിട്ടിഷുകാരിൽ നിന്നും സ്വാതന്ത്രമായപ്പോഴും ഗോവ പോർട്ടുഗീസ് അധികാരത്തിൽ തന്നെയായിരുന്നു. ഇൻഡ്യൻ പ്രധാനമന്ത്രിയായിരുന്ന ശ്രീ. ജവഹർ ലാൽ നെഹ്രു തങ്ങളുടെ രാജ്യത്തിന്റെ ഭാഗമായി രുന്ന ഗോവയെ തങ്ങൾക്കു തിരിച്ചുതരുവാൻ പോർട്ടുഗലി നോട് ആവശ്യപ്പെട്ടു. രാജ്യത്തിന്റെ സുരക്ഷക്കും എപ്പോൾ വേണമെങ്കിലും പോർട്ടുഗൽ വെല്ലുവിളിയായേക്കാം എന്നതും മറ്റൊരുകാരണമാണ്. എന്നാൽ ഇൻഡ്യയുടെ ആവശ്യം പോർട്ടുഗൽ നിരാകരിക്കുകയാണ് ചെയ്തത്.

എ.ഡി-1954 ൽ ഗോവയിൽ ആയുധദാരികളായ വിമോച ക പ്രവർത്തകർ ദാദ്രയിലും നാഗാർ ഹവേലിയിലും തമ്പടിച്ചി

രുന്ന പോർട്ടുഗീസുകാരെ ആക്രമിക്കുകയും സമ്മർദ്ദം പ്രയോഗിച്ച് കീഴടക്കാൻ ശ്രമിക്കുകയും ചെയ്തു.

1955 ആഗസ്ത് 15 ൽ 3000നും 5000 നും ഇടയിൽ വരുന്ന നിരായുധരായ ഇൻഡ്യൻ പ്രവർത്തകർ ഗോവയിലേക്ക് ആറുഭാഗങ്ങളിലായി പ്രതിക്ഷേധമുന്നയിച്ച് തള്ളിക്കയറാൻ ശ്രമിച്ചെങ്കിലും പോർട്ടുഗൽ പോലീസ് അടിച്ചമർത്തി. സംഭവത്തിൽ 25 ഓളം ആളുകൾ കൊല്ലപ്പെട്ടു. ഈ വാർത്ത പോർട്ടുഗലിനെതിരെ ശക്തമായ ജനവികാരം ആളിക്കത്തിച്ചു. 24 നവംബർ 1961 ൽ സബർമതിയിൽ നിന്നും അൻജിദീവു വഴി കൊച്ചിയിലേക്ക് പോയ യാത്രകപ്പലിനെതിരെ അൻജിദീവിൽ വച്ച് പോർട്ടുഗൽ സൈന്യം വെടിവച്ചു. ഇതിൽ കപ്പൽ എൻജിനീയർക്ക് പരിക്കേൽക്കുകയും യാത്രീകൻ മരിക്കുകയും ചെയ്തു.

1961 ഡിസംബർ 11 ന് ഇൻഡ്യാ ഗവൺമന്റ് അൻജിദിവ് പിടിച്ചെടുക്കാൻ 17 INF DIV ക്കും ചേർന്നുള്ള ഗ്രൂപ്പിനും ഉത്തരവുകൊടുത്തു. ഐ.എൻ.എസ് മെസൂരിനും, ഐ.എൻ.എസ് ത്രിശൂലിനും ആയിരുന്നു ചുമതല. ശക്തമായ ആക്രമണത്തിനൊടുവിൽ 18 ഡിസംബർ-1961 ന് നിരവധി പോർട്ടുഗീസുകാർ കീഴടങ്ങി. 19 ഡിസംബറിന് ബാക്കിയുള്ളവരും കീഴടങ്ങുകയുണ്ടായി. 1961 ഡിസംബർ 19 ന് ഭാരതത്തിന്റെ ദേശീയ പതാക അൻജിദീവിൽ പാറിക്കളിച്ചു. ഇതേസമയംതന്നെ പോർട്ടുഗലിന്റെ അധീനതയിലുണ്ടായിരുന്ന ദമനിലും-ദിയു വിലും ഇൻഡ്യൻ സൈന്യം മുന്നേറുകയായിരുന്നു. ദമനിൽ ഒരൊറ്റ വെടിയുണ്ടപോലും ഉപയോഗിക്കാതെ പോർട്ടുഗൽ സൈന്യം കീഴടങ്ങി. ദിയുവിൽ സൈന്യം അതിശക്തമായ ആക്രമണം നടത്തുകയും അവസാനം ഗത്യന്തരമില്ലാതെ



പോർട്ടുഗലിന്റെ സൈന്യം തോൽവി സമ്മതിച്ച് വെള്ളക്കൊടി കാണിച്ച് കീഴടങ്ങുകയായിരുന്നു.

16 ഡിസംബർ 1961 ൽ ഇൻഡ്യൻ സൈന്യം ഗോവൻ അതിർത്തി കടന്നു. ഗോവയെ സ്വാതന്ത്ര്യമാക്കാനുള്ള ഈ യുദ്ധം''ഓപ്പറേഷൻ വിജയ്'' എന്ന പേരിൽ അറിയപ്പെടുന്നു. കരയിലൂടെയും കടലിലൂടെയും ആകാശ മാർഗത്തിലൂടെയുമുള്ള ഭാരതത്തിന്റെ വീരധീരജവാന്മാരുടെ 36 മണിക്കൂറത്തെ ആക്രമണത്തിനൊടുവിൽ 19 ഡിസംബർ 1961 ന് പോർട്ടുഗീസ് സൈന്യം ഇൻഡ്യക്കുമുന്നിൽ കീഴടങ്ങി. അങ്ങിനെ നീണ്ട 451 വർഷത്തെ ക്രൂരവും നീചവും പൈശാശികവുമായ പോർട്ടുഗൽ കൊളോണിയൽ ഭരണം അവസാനിച്ചു.

1966 ൽ പോപ്പ് പോൾ VI മതവിചാരണയെപ്പറ്റിയുള്ള രേഖകൾ എല്ലാം നിരേധിച്ചു. 21-ാം നൂറ്റാണ്ടിൽ ഈ മതവിചാരണയിലേക്ക് ബന്ധം സ്ഥാപിക്കാനാകാത്തവിധം കാര്യങ്ങൾ ശ്രമകരമാക്കിത്തീർത്തിരിക്കുന്നു. 11 ഡിസംബർ 1553 ൽ ഫ്രാൻസീസ് സേവ്യറിന്റെ മൃതദേഹം എംബാം ചെയ്ത് ഇൻഡ്യയിലേക്ക് കൊണ്ടുവന്നതെന്തിന്? ഇതിൽ പോപ്പിന്റെയും വത്തിക്കാനിന്റെയും ഗൂഢലക്ഷ്യങ്ങൾ വ്യക്തമാണ്. ഈ മൃതശരീരത്തിന് വിശ്വാസികൾക്ക് ഭാഗ്യവും രോഗശാന്തിയും നൽകാൻ കഴിയും എന്ന് വരുത്തി തീർക്കുകതന്നെ. വത്തിക്കാൻ പോസ്റ്റർ ബോയ്സ് എംബാം ചെയ്ത മൃതശരീരം ''ബോം ജീസസ് ബസീലിക്കയിൽ '' സൂക്ഷിച്ചിരിക്കുന്നു. ഓരോ പത്തു വർഷം കൂടുംബോൾ ഇത് പ്രദർശനത്തിനായി പുറത്തോട്ടു കൊണ്ടുവരുന്നു. ബൈബിൾ (ആവർത്തനം അദ്ധ്യ 12: വാ 3


വി.ഫ്രാൻസിസ് സേവ്യർ

''അവരുടെ ബലിപീഠങ്ങൾ ഇടിച്ചുകളയേണം ; അവരുടെ ബിംബങ്ങളെ തകർക്കേണം ; അവരുടെ അശേരപ്രതിഷ്ഠകളെ തീയിലിട്ടു ചുട്ടുകളയേണം ; അവരുടെ ദേവപ്രതിമകളെ വെട്ടിക്കളഞ്ഞു അവയുടെ പേർ ആ സ്ഥലത്തുനിന്നു നശിപ്പിക്കേണം.'') എത്ര വിരോധാഭാസമാണ് ഇന്ന് ഇവർ തന്നെ ഹിന്ദുമതത്തിലുള്ളതിനേക്കാൾ കൂടുതൽ വിഗ്രഹങ്ങളെ ആരാധിക്കുന്നു. ഇപ്പോൾ പ്രേതങ്ങളെയും.

പിന്നാമ്പുറം: ഫ്രാൻസിസ് സേവ്യറിന്റെതാണെന്ന് അവകാശപ്പെടുന്ന മൃതശരീരം ഒരു ബുദ്ധസന്യാസിയുടെതാണന്ന് പിൻതലമുറക്കാരായ പുരോഹിത വിഭാഗം ചൂണ്ടിക്കാണിക്കുന്നു. ഈ മൃതദേഹത്തിന്റെ ഡി.എൻ.എ പരിശോധന നടത്തണമെന്നും അവർ ആവശ്യം ഉന്നയിക്കുന്നു. എന്നാൽ വത്തിക്കാൻ ഇതെല്ലാം നിരാകരിക്കുന്നു. കാർക്കശ്യക്കാരനായ കപ്പലിലെ ക്യാപ്റ്റൻ രോഗബാധിതനായി മരിച്ച ഫ്രാൻസിസ് സേവ്യറിന്റെ മൃതദേഹം കടലിൽ തള്ളുകയായിരുന്നു. ബുദ്ധസന്യാസിയുടെ മൃതദേഹം പോർട്ടുഗീസുകാർ തട്ടിയെടുത്ത് ഗോവയിൽ കൊണ്ടുവന്നിട്ടുള്ളതായിരുന്നു. ഫ്രാൻസിസ് സേവ്യർ വെളുത്ത് ഉയരമുള്ള ആളായിരുന്നു. എന്നാൽ മൃതദേഹം കറുത്ത് ഉയരം കുറഞ്ഞ ആളുടേതാണ്.കാത്സ്യം ഹൈഡ്രോക്സൈഡ് ഉപയോഗിച്ച് സംസ്കരിച്ചെടുത്തതിനാലാണ് ഈ നിറവിത്യാസത്തിനുകാരണമെന്ന് ന്യായം പറയുമ്പോൾ നമുക്കറിയാം. ''ലൈമിന് (കാത്സ്യം ഹൈഡ്രോക്സൈഡ്)'' ശരീരം അപ്പാടെ യാതൊരു മാറ്റവുമില്ലാതെ ഒരേപോലെ നിറമാക്കാൻ കഴിയില്ല എന്നത്. വിശുദ്ധ ഫ്രാൻസീസ് സേവ്യാറിന്റെ വരികൾ ഞാൻ ഒരിക്കൽക്കൂടി ഇവിടെ ആവർത്തിക്കട്ടെ. ''ഹിന്ദുക്കൾ വളരെ


ബോം ജീസസ് ബസിലിക്ക

അപിവിത്രമായ വംശമാണ്. അവർ ചതിയന്മാരും, നുണയന്മാരും, ദുശ്ശാഢ്യക്കാരുമാണ്. അവരുടെ ആരാധന മൂർത്തികൾ പൈശാച്ചികവും കറുത്തതും വിരൂപവും എപ്പോഴും എണ്ണയുടെ ദുർഗ്ഗന്ധം വമിക്കുന്നതുമാണ്." മരിച്ചുകിടക്കുന്ന ഈ ചെകുത്താനെനോക്കി പരിഹാസത്തോടെ തന്നെ പറയട്ടെ(ശ്രീലങ്കൻ ബുദ്ധസന്യാസിയെങ്കിൽ പറഞ്ഞതെല്ലാം തിരിച്ചെടുത്തിരിക്കുന്നു. നിരുപാധികം മാപ്പപേക്ഷിക്കുന്നു.) എപ്രകാരം കറുത്ത് ദുർഗദ്ധം വമിക്കുന്ന ജീവനില്ലാത്ത കല്ലിനെ ആരാധിക്കുന്ന അപവിത്ര ജാതിയാണ് ഹിന്ദുക്കൾ എന്നുപറഞ്ഞ താങ്കൾ തന്നെ സ്വയം അങ്ങിനെ ആയിതീർന്നിരിക്കുന്നു. നിങ്ങളെ ആരാധിക്കുന്ന സേഹിക്കുന്ന ജനത അതേ അപവിത്ര ജാതിയുമായിരിക്കുന്നു; എന്തായാലും പാവപ്പെട്ട ഹിന്ദുക്കളെ മതാചാരപ്രകാരം സംസ്കാരം നടത്താൻ പോലും അനുവദിക്കാത്തതിന്റെ പാപം ഒരു തെമ്മാടിക്കുഴി പോലും കിട്ടാത്തവിധത്തിൽ സേവ്യറെ കൊണ്ടു ചെന്നെത്തിച്ചു എന്നത് തീർച്ചയാണ്.

ലോകം കണ്ടതിൽ വച്ച് ഏറ്റവും നല്ലവർ ഞങ്ങൾ എന്ന് ഊറ്റം കൊള്ളുമ്പോൾ , ചരിത്രത്തെ തന്നെ നാണിപ്പിക്കും വിധം കള്ളച്ചരിത്രങ്ങൾ സഹസ്രാബ്ദങ്ങളായുള്ള പരിചയത്തിൽ മെനഞ്ഞെടുക്കുമ്പോൾ സത്യത്തെ ഭൂമുഖത്തു നിന്നും തുടച്ചുനീക്കുമ്പോൾ പുതിയ തലമുറ അറിയാതെപോകുന്ന ഒരു സത്യമുണ്ട്. തെറ്റായ ചരിത്രങ്ങൾ തങ്ങളുടെ നെഞ്ചോടു ചേർത്ത് ഊറ്റം കൊള്ളുന്ന ഈ പുതിയ തലമുറയോട് പറയാൻ ഒന്നുമാത്രം .''ഇവിടെ കുറെ മനുഷ്യർ ജീവിച്ചിരുന്നു. നിങ്ങളുടെ പൂർവീകർ. അവരനുഭവിച്ച ഈ വേദനകൾക്ക്, അപമാനത്തിന്, അപകർഷതക്ക്, അടിച്ചമർത്തലുകൾക്ക് ദൈവത്തിന്റെ പേരിൽ നടന്ന ഈ ഭീഭത്സമായ പൈശ്ചാശികതക്ക് ;മനുഷ്യനെ കൊന്ന് കൊലവിളിക്കാൻ പറഞ്ഞ ദൈവത്തോട്, സൃഷ്ടിയുടെ കുറവുകളെ , കുറ്റങ്ങളെ സൃഷ്ടിയുടെ

തലയിൽ കെട്ടിവച്ച് ഞാനൊന്നുമറിഞ്ഞില്ല എന്ന ഭാവത്തിൽ ഇടക്കിടെ സൃഷ്ടിയുടെ തെറ്റുകൾക്കുമീതെ ആക്രോശിച്ച് പിശ്ചാശുമൊത്ത് മുശ്ശീട്ടുകളിച്ച് ആനന്ദിച്ചു കൊണ്ടിരിക്കുന്ന ഒരു ദൈവത്തെ നിങ്ങൾക്കെങ്ങിനെ സ്നേഹിക്കാൻ കഴിയുന്നു?

മനസ്സിൽ ഉയർന്നുവരുന്ന ചോദ്യം ഇതാണ്. എന്തുകൊണ്ടാണ് നമ്മുടെ ചരിത്രപുസ്തകങ്ങൾ കയ്പ്പു നിറഞ്ഞ ഈ ചരിത്രങ്ങൾ നമ്മെ പഠിപ്പിക്കാഞ്ഞത്?. എന്തുകൊണ്ട് സത്യത്തെ കുഴിച്ചുമൂടി ബ്രിട്ടുഷുകാർ തിരക്കഥയെഴുതിയ തെറ്റായ ചരിത്രങ്ങൾ നമുക്ക് തലയിലേറ്റേണ്ടിവന്നത്?. എല്ലാം തുറന്ന കൈകളാൽ സ്വീകരിക്കപ്പെടുന്ന പാവം ഭാരതജനതയെ ആർത്തിമൂത്ത് പണത്തിനും അധികാരത്തിനും വേണ്ടി ഒറ്റിക്കൊടുക്കുമ്പോൾ ഇവർ അറയുന്നില്ലേ; യൂദാസ് ഗുരുവിനെ മാത്രമേ ഒറ്റിക്കൊടുത്തുള്ളു എന്നാൽ ഇവർ ഒറ്റിയത് സ്വന്തം മാതൃഭൂമിയെ തന്നെയാണെന്ന്?. ഈ വിഡ്ഢികളാൽ മാതൃഭൂമിക്ക് ഇവിടുത്തെ ജനങ്ങൾക്ക് അവരുടെ പ്രതീക്ഷ നഷ്ടപ്പെട്ടിരിക്കുന്നു. ഭാരതീയരെ നിങ്ങൾ എന്നാണ് ആത്മാഭിമാനം എന്ന വാക്കിന്റെ അർഥം മനസ്സിലാക്കൻ പോകുന്നത്? മറന്നുപോകുന്ന ഒരു വേദപാഠം ഇവിടെ ഓർമ്മിപ്പിക്കുകയാണ്.‘‘ ആര് ധർമ്മത്തെ രക്ഷിക്കുന്നുവോ അവൻ ധർമ്മത്താൽ രക്ഷിക്കപ്പെടുന്നു.’’. ഏതുരാജ്യമണോ ചരിത്രം മറന്നത് ആരാജ്യത്തിനു വേണ്ടി ചരിത്രം വീണ്ടും ആവർത്തിക്കപ്പെടുന്നു. തിരിഞ്ഞു നോക്കുവിൻ ഉദാഹരണങ്ങൾ കാശ്മീർ(1990), ദഗംഗ കലാപം(2010) ബരെയിലി കലാപം(2010)..

ഏതൊരു രാജ്യത്തിനും അതിന്റേതായ ഒരു ചരിത്രമുണ്ട്. സംസ്കാരമുണ്ട്. മരിച്ചുകഴിഞ്ഞാൽ പ്രതിമകളായിമാറുന്ന രാഷ്ട്രീയകോലങ്ങളുള്ള ഈ രാജ്യത്ത് ഏതു ചെകുത്താന്റെ

കോട്ടയും ചരിത്രസ്മാരകമായി ഉയരുന്ന ഈരാജ്യത്ത് ആരാജ്യത്തിന്റെ ഞരമ്പുകളിലൂടെ ഒഴുകുന്ന സനതന സംസകാരം മാത്രമെന്തേ അവഗണിക്കപ്പെടുന്നു? നിരാകരിക്കപ്പെടുന്നു? നാടിന്റെ സംസ്കാരത്തിലൂറ്റം കൊള്ളുന്നവൻ ദേശീയവാദിക്കുപകരം വർഗ്ഗീയവാദിയായി അതേമണ്ണിലെ ജനങ്ങളാൽ ചിത്രീകരിക്കപ്പെടുന്ന ഏകരാജ്യം.ബാബിലോൺ വീണു. ഏറ്റവും പഴയ സംസ്കാരത്തിലൊന്നായ ലോക പ്രശസ്തരായ ചിന്തകന്മാർ ജനിച്ചിരുന്ന യവനദേശവും (ഗ്രീക്ക്) നിലംപരിശായിരിക്കുന്നു. ചരിത്രവും സംസ്കാരവും കൊള്ളയടിച്ച് ശേഷം ഈജിപ്തിനെയും കാൽക്കീഴിലാക്കിയിരിക്കുന്നു. പലവട്ടം ശ്രമിച്ചു തോറ്റരാജ്യത്തിൽ വീണ്ടും അടവുനയങ്ങൾ മാറ്റിപയറ്റിക്കൊണ്ടിരിക്കുന്നു. ആയിരം യൂദാസുമാർ ഉയർത്തെഴുന്നേൽക്കുന്നു ഇസ്രയേലിലല്ല ഇവിടെ ഈ ഇൻഡ്യാമഹാരാജ്യത്ത് അതുതന്നെയാണ് വത്തിക്കാന്റെ വിജയവും..

സവർണ്ണമേധാവിത്വവും അധികാരങ്ങളും ഒരു പരിധിവരെ സത്യം തന്നെയാണ്.മറച്ചുവയ്ക്കുന്നില്ല.എന്നാൽ സെമിറ്റിക് മതങ്ങളുടെ കടന്നുകയറ്റം വരെയും അങ്ങിനെ ഒന്നില്ല. മെക്കൊളെ പ്രഭുവിന്റെ വരികൾ തന്നെ പറയുന്നു അത്‘‘ ഇത്രയും സബന്നമായ രാഷ്ട്രം, ഒരേ ഗ്രാമത്തിൽ തന്നെ ഡോക്ടർമാരും , കർഷകരും,ഭരണാധികാരികളും, എന്നുവേണ്ട എല്ലാമുള്ളിടം.ആത്മാഭിമാനമുള്ള ജനത. ഈ സംസ്കാരത്തെക്കാൾ നല്ലത് നമ്മുടെതാണന്ന് വരുത്തിതീർക്കണം, ഈ വിദ്യഭ്യാസത്തെക്കാൾ മികച്ചത് നമ്മുടെയാണന്ന് വരുത്തിത്തീർക്കണം അല്ലാതെ ഈ രാജ്യത്തെ കീഴടക്കാനാകില്ല. അതിന് ഈ നാടിന്റെ നട്ടെല്ലായ ഹിന്ദുത്വം തകരണം’’. കർമ്മങ്ങളുടെ അടിസ്ഥാനത്തിലാണ് കൃഷ്ണൻ പോലും നാലുവിഭാഗമായി തിരിച്ചത്. തെറ്റുദ്ധരിപ്പിക്കലും അപകർഷതാ ബോധമുണ്ടാക്കലുമെല്ലാം ഭംഗിയായി നടന്നു. പക്ഷേ

ഇന്ന് തൊട്ടുകൂടായ്മയും തീണ്ടിക്കൂടായ്മയും ഇല്ലാത്ത ഈ കാലഘട്ടത്തിൽ തഴ്ന്ന ജാതിയെന്ന് സ്വയം പ്രഖ്യാപിക്കുകയും അസമത്വത്തിന്റെ ഭാഗമായി അനുകൂല്യങ്ങൾ അനുഭവിക്കുകയും ചെയ്യുന്നവർ അറിഞ്ഞിരിക്കേണ്ട ഒരു കാര്യമുണ്ട്. ചരിത്രത്തിൽ എന്നും ബ്രാഹ്മണൻ എന്ന വിഭാഗമാണ് ഏറ്റവും കൂടുതൽ കഷ്ടതകൾ അനുഭവിച്ചിട്ടുള്ളത്. അത് ഭാരതത്തിലെ രാജാക്കന്മാർ ഭരിച്ചിരുന്നപ്പോഴും വിദേശികൾ അക്രമിച്ചിരുന്നപ്പോഴും ബക്രീദ്വന്നാലും ഈസ്റ്റർവന്നാലും കോഴിക്ക് കിടക്കപ്പൊറുതിയില്ല എന്ന പഴമൊഴിപോലെ, അവരുടെ കുടിലുകളാണ് ആദ്യം തീവയ്ക്കപ്പെട്ടിട്ടുള്ളത്. അവരുടെ ഭവനങ്ങളാണ് ആദ്യം തകർക്കപ്പെട്ടിരുന്നത്. അവരുടെ പെണ്മക്കളെയാണ് അവരുടെ ഭാര്യമാരെയാണ് ആദ്യം പിടിച്ചുകെട്ടികൊണ്ടുപോയിരുന്നത്. അവരുടെ മക്കളെയാണ് നിർദ്ദയം വധിച്ചിരുന്നത്. അവരെയാണ് ക്രൂരമായി പീഡിപ്പിച്ച് തുറങ്കിലടച്ചിരുന്നത്. സഹസ്രാബ്ദങ്ങളായി ഇന്നും അവർ ഭരണാധികാരികളാൽ അവഗണിക്കപ്പെട്ട് കഴിയുന്നു. ഓർക്കുക! ഇതല്ല നിങ്ങളുടെ സ്ഥിതി.

ഇവിടെ പറയപ്പെട്ടത് ഒരു ഗോവയുടെ മാത്രം ചരിത്രമാണ്. ഭാരതത്തിൽ ഹൃദയം തകർക്കുന്ന വേദനകളുടെ ചരിത്രവുമായി ഇനിയും സംസ്ഥാനങ്ങളുണ്ട്. ചരിത്രങ്ങൾ നിങ്ങൾക്കു മുന്നിലിരുന്ന് നിങ്ങളെതന്നെ കൊഞ്ഞനംകുത്തും. നിങ്ങളിൽ ബോധോദയം ഉണ്ടാവുന്ന കാലം വരെ. എന്നെങ്കിലും ഭാരതഭൂമിയുടെ മക്കൾക്ക് ബുദ്ധിയുണ്ടാകട്ടെ എന്ന പ്രാർഥനയോടെ.......

വന്ദേ മാതരം

******************************

# അവലംബം


1. http://en.wikipedia.org/wiki/Goa_Inquisition
2. http://en.wikipedia.org/wiki/Persecution_of_Goan_Catholics_during_the_Goan_Inquisition
3. http://www.hindujagruti.org/news/13112.html
4. http://www.oocities.org/hindoo_humanist/goa1.html
5. http://ajitvadakayil.blogspot.com/2010/12/portuguese-inquisition-in-goa-and.html
6. http://www.dightonrock.com/inquisition_goa.htm
7. http://www.nairaland.com/478028/images-christian-inquisition
8. http://www.miqel.com/reading_library/archived_stories/nixon-racism-marijuana-pope-gays.html
9. An account of the inquisition at goa ,M.Dellon
10. http://en.wikipedia.org/wiki/Francis_Xavier
11. http://krishnaj.blogspot.com/
12. http://www.cuttingedge.org/news/n1676.cfm
13. http://indiapride.com/portuguese%20invasion.html
14. http://borndigital.com/tinq.htm
15. http://en.wikipedia.org/wiki/Shivaji
16. http://www.hindujagruti.org/hinduism/national-icons/shivaji-maharaj/
17. http://www.culturalindia.net/indian-history/shivaji.html
18. http://www.importantindia.com/9529/shivaji-maharaj-biography/
19. http://en.wikipedia.org/wiki/Sambhaji
20. http://www.hindujagruti.org/history/sambhaji-maharaj
21. http://www.sambhajimaharaj.com/
22. http://en.wikipedia.org/wiki/Richard_Zimler
23. http://www.amazon.com/Guardian-Dawn-Richard-Zimler/dp/0385338813
24. http://askwhy.co.uk/christianity/0815Inquisition.html
25. http://freelori.org/news/01apr26_liberaction.html
26. http://remnantofgod.org/n10406.htm
27. http://www.sundayschoolcourses.com/inq/inqcint.htm
28. http://borndigital.com/racking.htm

29. http://www.askwhy.co.uk/christianity/085Inquisition.html#medieval%20Roman%20Inquisition
30. http://www.askwhy.co.uk/christianity/085Inquisition.html#Methods%20of%Torture
31. Inquisition in 1560 in Goa
32. Goa inquisition: Bloodiest conversion by Christian in history of bharat,Sandeep shelke
33. http://en.wikipedia.org/wiki/Goa_liberation_movement
34. http://en.wikipedia.org/wiki/Indian_annexation_of_Goa
35. http://defenceforumindia.com/forum/military-history/6547-operation-vijay-liberation-goa.html
36. http://vgweb.org/unethicalconversion/GoaInquisition.htm
37. https://archive.org/details/accountofinquisi00dell
38. https://www.youtube.com/watch?v=xbBBezxalXU
39. https://www.youtube.com/watch?v=xMomUz-ro3g
40. http://jmgainor.homestead.com/files/PU/pu.htm
41. http://jmgainor.homestead.com/files/PU/OP/OP.htm
42. http://www.danielpipes.org/comments/74926
43. http://www.the-jewish-story.org/Goa.html
44. http://www.goaholidayhomes.com/information/inquisition-horrors-in-goa.html
45. http://www.rediff.com/news/2005/sep/14inter1.htm
46. http://en.wikipedia.org/wiki/Spanish_Inquisition
47. http://www.britannica.com/EBchecked/topic/557573/Spain/70387/The-Spanish-Inquisition
48. http://www.catholic.com/magazine/articles/secrets-of-the-spanish-inquisition-revealed
49. http://en.wikipedia.org/wiki/Medieval_Inquisition
50. http://en.wikipedia.org/wiki/Goa
51. http://www.scribd.com/doc/204039973/Goa-Inquisition-Bloodiest-conversion-by-Christians-in-Bharat#scribd
52. http://en.wikipedia.org/wiki/Basilica_of_Bom_Jesus
53. http://ivarfjeld.com/2014/02/17/xavier-was-aware-of-the-brutality-of-the-inquisition/

54. http://www.washingtonpost.com/lifestyle/travel/in-old-goa-india-a-saints-relics-raise-mysterious-questions/2014/08/14/c3eaa30c-1e75-11e4-ab7b-696c295ddfd1_story.html
55. http://ivarfjeld.com/2009/12/04/off-bitten-toe-of-francis-xavier-to-be-on-exposition-in-lisbon/
56. http://watchmanafrica.blogspot.com/2014/02/when-satans-counterfeit-religions-fight.html
57. http://higherperspective.com/2014/05/1500-year-old-bible.html#8oPtuzRHriLLQdlH.01
58. http://history.howstuffworks.com/historical-figures/spanish-inquisition3.htm

सत्यमेव जयते !

*“Hindus arise awake and do not stop*
*Until the goal is reached”*

-Swami vivekanand

For free download copy of this book
Please go to the following address

http://sreekeshputhuvassery.wordpress.com

or

For Scribd version

Search: Inquisition in goa Malayalam